# "ജി. പി."

സി. പി. രാമകൃഷ്ണപിള്ള ബി. ഏ.



രാധ്-ഇന്ദ് പ്രസിദ്ധീകരണങ്ങൾ,
തിരുവനന്തപുരം.



വില അണ ൧൨.



പരേതനായ ജി. പി. പിള്ള

# "ജി. പി."

( ഫ്യൂസർ — ഫൻമ്മ )

"കേരളീയൻ" ഇംഗ്ലീഷിൽ എഴുതിയിട്ടുള്ള
"തിരുവിതാംകൂറിലെ രാഷ്ട്രീയ പ്രക്ഷോഭണത്തിന്റെ
ജനയിതാവ്: ജി. പരമേശ്വരൻപിള്ള"
എന്ന ഗ്രന്ഥത്തിന്റെ വിവർത്തനം.

വിവർത്തകൻ

സി. പി. രാമകൃഷ്ണപിള്ള ബി. എ.




രാധ്-ഇന്ദ് പ്രസിദ്ധീകരണങ്ങൾ.
തിരുവനന്തപുരം.

 [വില ഒരു രൂ.

# വിജ്ഞപ്തി

"കേരളീയൻ" ഇംഗ്ലീഷിൽ രചിച്ചിട്ടുള്ള "തിരുവിതാംകൂറിലെ രാഷ്ട്രീയ പ്രക്ഷോഭണത്തിന്റെ ജനയിതാവു്: ജി പരമേശ്വരൻപിള്ള" എന്ന ഗ്രന്ഥത്തെ ലളിതവും ആകർഷകവും ആയ രീതിയിൽ വിവർത്തനം ചെയ്തുതന്നതിനു് ശ്രീ സി. പി. രാമകൃഷ്ണപിള്ളയോടു് ഞങ്ങൾ അത്യന്തം കൃതജ്ഞരാണു്. ഉത്കൃഷ്ടമായ സാഹിത്യവാസനയും അസാമാന്യമായ ധിഷണാശക്തിയുമുള്ള ഈ യുവാവിന്റെ ഈ കൃത്യനിർവഹണം കേവലം സൌഹാർദ്ദപ്രചോദനം മാത്രമാകുന്നു. ഈ ഗ്രന്ഥം കേരളത്തിലെ ജീവചരിത്രസാഹിത്യശാഖയ്ക്കു് ഒരു നേട്ടമായി സ്വാഗതം ചെയ്യപ്പെടുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

ജി. പി. യുടെ പുത്രൻ ശ്രീ. ജി. പി. ശേഖർ പ്രസ്തുത മഹാന്റെ ഒരു സമ്പൂർണ്ണമായ ജീവചരിത്രം വിപുലമായ തോതിൽ തയ്യാറാക്കിവരുന്നു എന്നുള്ള വസ്തുത ഈ ഘട്ടത്തിൽ പൊതുജനങ്ങളെ അറിയിക്കുന്നതിനു് ഞങ്ങൾക്കു് അനല്പമായ സന്തോഷമുണ്ടു്.

പ്രസാധകർ

# ആമുഖം

"ജി. പി."— ഇന്നത്തെ തലമുറയ്ക്കു് ഏതാണ്ടു് അപരിചിതനാണു് അദ്ദേഹം. പക്ഷെ അരശതാബ്ദത്തിനുമുമ്പു്—രാഷ്ട്രീയപ്രക്ഷോഭണം ഇന്നാട്ടിലെ സാമാന്യജനങ്ങൾക്കു് ഏതാണ്ടു് അജ്ഞാതമായിരുന്ന കാലത്തു്—തന്റെ സകല കഴിവുകളും ഒരു രാഷ്ട്രീയ ധർമ്മസമരത്തിനുവേണ്ടി അർപ്പിച്ച ആ യോദ്ധാവിന്റെ സ്മരണ നമുക്കു് പ്രചോദനം നൽകേണ്ടതാണു്. "ജി. പി"-യുടെ ജീവചരിത്രത്തെപ്പററി—സംഭവബഹുലമായ ആ സമരചരിത്രത്തെപ്പററി—അറിയുന്നതിനു് ഈ ലഘുഗ്രന്ഥം ചിലർക്കെങ്കിലും ഉപകരിക്കുമെങ്കിൽ എന്റെ ശ്രമം സഫലമായി.

സി. പി. രാമകൃഷ്ണപിള്ള
വിവർത്തകൻ

"ഈ വീരപുരുഷൻ വിദ്യാർത്ഥിയാരുന്ന കാലംമുതൽ ഊതിപ്പിടിപ്പിച്ചു് ഒന്നാളിക്കത്തിച്ച പ്രക്ഷോഭണാഗ്നി പലപ്പോഴും ആറിയും, കൂടക്കൂടെ നീറിപ്പുകഞ്ഞും ചിലപ്പോൾ ആളിപ്പിടിച്ചും പല അവസ്ഥാന്തരങ്ങൾ പ്രാപിച്ചതാണു് അവസാനം ഇന്നു വിജയപര്യവസായിയായ ഉത്തരവാദഭരണപ്രക്ഷോഭണമായി നീണ്ടുനിന്നാളിക്കത്തിയതു്."

മലയാളമനോരമ

(മാർച്ചു് ൧൦, ൧൧൨൨.)

## വിഷയാനുക്രമണിക

# "ജി. പി."

(൧൮൬൪–൧൯൦൩)

---

## ൧. ബഹിഷ്കൃതരായ മൂന്നു വിദ്യാർത്ഥികൾ

തിരുവിതാംകൂർ ഒരു നവയുഗത്തിലേയ്ക്കു് കാലൂന്നിയിരിക്കുകയാണു്. അനേകം ആണ്ടുകളായി നീണ്ടുനിന്ന നിരന്തര സമരത്തിനും ത്യാഗത്തിനും മകുടം ചാർത്തിക്കൊണ്ടു് ജനകീയശക്തികൾ വിജയം കൈവരിച്ചു് ഉത്തരവാദഭരണം സ്ഥാപിച്ചിരിക്കുന്നു. ഈ ഘട്ടത്തിൽ, തിരുവിതാംകൂറിലെ രാഷ്ട്രീയവിപ്ലവത്തിനു് വിത്തു പാകിയതു് അറുപത്തഞ്ചുകൊല്ലങ്ങൾക്കു് മുൻപു് തിരുവനന്തപുരത്തെ രാജകീയകലാശാലയിൽ ബി. ഏ. ക്ലാസ്സിൽ വായിച്ചുകൊണ്ടിരുന്ന ഒരു പതിനെട്ടുവയസ്സുകാരനാണെന്നറിയുന്നതു് ഇന്നത്തെ തലമുറയ്ക്കു് കൌതുകപ്രദമായിരിക്കും. രാജകീയകലാശാലയുടെ മുമ്പിൽ അനവധി വിദ്യാർത്ഥിവൃന്ദങ്ങളുടെ ഉത്സാഹപ്രകടനങ്ങൾക്കു് മൂകസാക്ഷിയായി ഒരു വൃദ്ധചൂതം ഇന്നും നില്പുണ്ടു്. ആ "കാരണവരുടെ" ശീതളച്ഛായയിൽ ഒരു യുവാവു് തന്റെ രണ്ടു് സുഹൃത്തുക്കളൊന്നിച്ചിരുന്നു് അന്നത്തെ തിരുവിതാംകൂർ ദിവാൻ വെമ്പാകം രാമയ്യങ്കാരെയും അദ്ദേഹത്തിന്റെ ഭരണത്തെയും നിശിതമായി വിമർശിച്ചുകൊണ്ടുള്ള ലേഖന

ങ്ങൾ കത്തിക്കേറിക്കൊണ്ടായിരുന്നു. ആ ലേഖനപരമ്പരകൾ അന്നു് ബ്രിട്ടീഷ് കൊച്ചിയിൽനിന്നും ഹാം മെൽവിൽ വാക്കരുടെ നിപുണമായ പത്രാധിപത്യത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന "വെസ്റ്റേൺസ്റ്റാർ" പത്രത്തിൽ ലേഖകൻെറ വ്യക്തിത്വം വെളിപ്പെടുത്താതെ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. ഈ നാട്ടിൽ ജനിച്ചു വളർന്നവർക്കു് ഇവിടെ വികസിക്കുവാനുള്ള സൌകര്യങ്ങൾ അനുവദിക്കാതെ മറുനാട്ടുകാരെ ഇങ്ങോട്ടു ഇറക്കുമതിചെയ്യുന്ന ഒന്നായിരുന്നു അന്നത്തെ ദിവാൻെറ നയം. ഈ കുത്സിതനയത്തെ രൂക്ഷമായി വിമർശിക്കുകയാണു് ആ വിദ്യാർത്ഥിലേഖകൻ സാധാരണ ചെയ്തിരുന്നതു്. "സ്റ്റാറി"ലെ ലേഖനങ്ങൾ രാജ്യമൊട്ടാകെയും, ഔദ്യോഗികമണ്ഡലങ്ങളിൽ പ്രത്യേകിച്ചും, ചില കോളിളക്കങ്ങളെല്ലാം ഉണ്ടാക്കി.

കുറേക്കാലത്തേയ്ക്കു് ലേഖകനെപ്പററിയുള്ള വിവരങ്ങൾ അജ്ഞതയിൽ ആണ്ടുകിടന്നതേയുള്ളു. അവ്യക്തങ്ങളായ ചില സംശയങ്ങൾ പല പ്രമുഖവ്യക്തികളുടെയും മേൽ പതിഞ്ഞെങ്കിലും അവയെല്ലാം അടിസ്ഥാനരഹിതങ്ങളാണെന്നു തെളിഞ്ഞു. "സ്റ്റാർ" പത്രാധിപരിൽനിന്നും നേരിട്ടു വിവരങ്ങൾ ഗ്രഹിപ്പാൻവേണ്ടി ഒരു ഉദ്യോഗസ്ഥനെ കൊച്ചിയിലേക്കയച്ചുനോക്കി. പക്ഷേ ആ ശ്രമവും വിഫലമായതേയുള്ളു. ഈ ലേഖനപ്രവാഹത്തിൻെറ ഉറവു് കണ്ടുപിടിക്കുവാൻ ദൃഢവ്രതനായിരുന്ന ദിവാൻ ചാരന്മാരെ നിയോഗിച്ചു് വളരെ

ഊർജ്ജിതമായി നടത്തിയ അന്വേഷണങ്ങളുടെ ഫലമായി യുവാവായ ആ "കുററവാളി"യും അദ്ദേഹത്തിൻെറ രണ്ടു സുഹൃത്തുക്കളും കണ്ടുപിടിക്കപ്പെട്ടു. തൻെറ പ്രതിയോഗികൾ ആരാണെന്നറിഞ്ഞപ്പോൾ ദിവാൻ രാമയ്യങ്കാർ കോപത്തിൻെറ കോമരമായിച്ചമഞ്ഞു. ആ മൂന്നു വിദ്യാർത്ഥികളെയും കലാലയത്തിൽനിന്നു് ബഹിഷ്ക്കരിക്കണമെന്നു് കലാലയാദ്ധ്യക്ഷനായിരുന്ന പ്രൊഫസർ ജോൺ റോസ്സിനോടു ദിവാൻ ആവശ്യപ്പെട്ടു. ഉന്നതാശയനായ പ്രിൻസിപ്പാളാകട്ടെ, തൻെറ ശിഷ്യന്മാരിൽവെച്ചു് ഏതു തരത്തിലും യോഗ്യന്മാരാണെന്നു് തനിക്കു ബോദ്ധ്യമുള്ള ആ മൂന്നു യുവാക്കളുടെയും മേൽ എന്തെങ്കിലും നടപടി തൻെറ സ്വന്തം ചുമതലയിൽ എടുക്കുവാൻ വിസമ്മതിക്കുകയാണു ചെയ്തതു്. ആ "കുററവാളി"കളെ വെറുതെ വിടാൻ പാടില്ലെന്നു ദിവാനും തീർച്ചപ്പെടുത്തി. പത്രങ്ങളിൽ രാഷ്ട്രീയലേഖനങ്ങളെഴുതി വിദ്യാർത്ഥികളുടെയിടയിൽ പ്രചരിപ്പിച്ചു് ഭരണകൂടത്തിൻെറ നേർക്കു് വിദ്വേഷം വളർത്താൻ ശ്രമിക്കുന്നു എന്ന കുററത്തിനു് ആ മൂന്നു വിദ്യാർത്ഥികളെയും കലാലയത്തിൽനിന്നു് ഉടൻ ബഹിഷ്ക്കരിക്കണമെന്നാവശ്യപ്പെട്ടുകൊണ്ടുള്ള ഒരു ഗവർമ്മെൻറുത്തരവു് അദ്ദേഹം പ്രിൻസിപ്പാളിനയച്ചു. നിസ്സഹായനായിത്തീർന്ന പ്രിൻസിപ്പാളിനു് ആ ഉത്തരവിനു് കീഴ്‌വഴങ്ങാതെ നിർവ്വാഹമില്ലെന്നു വന്നുകൂടി. പക്ഷേ, തൻെറ പ്രിയ ശിഷ്യരെ

പുറത്താക്കിയപ്പോൾ പ്രൊഫസ്സർ റോസ്സും അദ്ദേഹത്തിന്റെ സഹപ്രവർത്തകനായിരുന്ന ഡാക്ടർ ഹാർവിയും ആ യുവാക്കന്മാരുടെ സ്വഭാവനൈർമ്മല്യത്തെയും കഴിവുകളേയും പ്രകീർത്തിച്ചുകൊണ്ടുള്ള പ്രശംസാപത്രങ്ങൾ നൽകുകയുണ്ടായി. ഇങ്ങനെ ബഹിഷ്കൃതരായ ലേഖകൻ കഥാപുരുഷനായ ജി. പരമേശ്വരൻ പിള്ളയും അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ വെമ്പാകം രാമയ്യങ്കാരുടെ മുൻഗാമിയായിരുന്ന ദിവാൻനാണു പിള്ള അവർകളുടെ പുത്രൻ എൻ. രാമൻ പിള്ളയും ദിവാൻ പേഷ്കാരായിരുന്ന രഘുനാഥറാവു അവർകളുടെ പുത്രൻ ആർ. രംഗറാവുവുമായിരുന്നു.

ആ മൂന്നുവിദ്യാർത്ഥികളുടെ മേൽ കൈക്കൊണ്ട ഈ നടപടി അന്നത്തെ പ്രമുഖ ദക്ഷിണേന്ത്യൻ പത്രങ്ങളുടെയെല്ലാം വിമർശനത്തിനു ഹേതുവായി ഭവിച്ചു. കോഴിക്കോട്ടു നിന്നൊരുലേഖകൻ "സ്റ്റാർ" പത്രത്തിൽ ഇപ്രകാരം എഴുതുകയുണ്ടായി:

"റഷ്യയിലെ ഏകാധിപതിയുടെ സ്വേച്ഛാഭരണത്തിൽ ഈ മാതിരി സംഭവങ്ങൾ അസാധാരണമല്ല. അവിടെ കോളേജുകളിലും സ്ക്കൂളുകളിലും വിദ്യാഭ്യാസത്തിലേർപ്പെട്ടിരിക്കുന്ന വിദ്യാർത്ഥികളെ, അവർ ഗവർമ്മെന്റിന്റെനയത്തിനു് വിപരീതമായി എന്തെങ്കിലും പറയുന്നപക്ഷം, അറസ്റ്റുചെയ്തു് സൈബീരിയായിലെ ഖനികളിൽ പ്രവൃത്തിയെടുക്കുവാൻ അയക്കുന്ന പതിവുള്ളതായി നാം വായിച്ചിട്ടുണ്ടു്. പക്ഷേ അങ്ങ

ന്ന ഒരു സ്ഥിതി, നിയന്ത്രിതരാജാധികാരം മാത്രമുള്ള ഒരു അസ്വതന്ത്രനാട്ടുരാജ്യത്തിൽ ഉണ്ടാകുന്നതു് ഒരു പുതിയ യുഗത്തെയാണു് കുറിക്കുന്നതു്."

അനന്തരസംഭവങ്ങൾ അതൊരു പുതിയ യുഗത്തിന്റെ നാന്ദിയായിരുന്നു എന്നു് തെളിയിക്കുകതന്നെ ചെയ്തു. അന്നു് ആ മൂന്നു വിദ്യാർത്ഥികളുടെ ബഹിഷ്കരണത്തിൽ പരിണമിച്ച സംഭവങ്ങൾ തിരുവിതാംകൂറിലെ ജനസാമാന്യത്തിന്റെ രാഷ്ട്രീയ ബോധത്തെ തട്ടിയുണർത്തിയ ഒരു മാനസിക വിപ്ലവത്തിന്റെ ബീജാവാപം ആയിരുന്നു. ഈ സംഭവങ്ങൾക്കു് സുമാർ എഴുപത്തഞ്ചുവർഷങ്ങൾക്കു മുൻപു് ധീരനായ വേലുത്തമ്പിദളവാ വിപ്ലവത്തിന്റെ കാഹളമൂതിയ കാര്യം ഇവിടെ സ്മരണീയമാകുന്നു. ഈ രാജ്യത്തു വളർന്നുവന്ന ബ്രിട്ടീഷ് ആധിപത്യത്തെ ആട്ടിപ്പായിക്കുവാൻ ഒരു ധീരയത്നം അദ്ദേഹം നടത്തി. ആ ശ്രമം അദ്ദേഹത്തിന്റെ ദുരന്തത്തിൽ കലാശിച്ചെങ്കിലും തിരുവിതാംകൂർ ചരിത്രത്തിൽ തങ്കലിപികളിൽ ആ അദ്ധ്യായം കുറിക്കപ്പെട്ടുകഴിഞ്ഞു എന്നതിനു് സംശയമില്ല. പക്ഷേ വേലുത്തമ്പി നടത്തിയതു് വ്യവസ്ഥാപിതമാർഗ്ഗത്തിലൂടെയുള്ള ഒരു രാഷ്ട്രീയ പ്രക്ഷോഭണമായിരുന്നില്ല. സായുധമായ ഒരു ലഹളയുടെ നിറമാണു് അതിനുണ്ടായിരുന്നതു്.

രാമയ്യങ്കാരുടെ മുൻഗാമികളായിരുന്ന രായർദിവാൻജിമാരുടെ ഭരണകാലത്തു് മദ്രാസിലെ "അതേ

നിയം" മുതലായ പത്രങ്ങളിൽ അസംഘടിതമെങ്കിലും സുശക്തമായ ഭരണ വിമർശനം ഇടയ്ക്കിടെ വെളിപ്പെട്ടാവണ്ടായിരുന്നു. പക്ഷെ അതും സാമാന്യജനങ്ങളിൽ രാഷ്ട്രീയബോധം ജനിപ്പിക്കുവാൻ പര്യാപ്തമായ ഒരു രാഷ്ട്രീയ പ്രക്ഷോഭണമായി വളർന്നിരുന്നില്ല. രാഷ്ട്രീയ പ്രക്ഷോഭണം, അതിന്റെ ശരിയായ അർത്ഥത്തിൽ, തിരുവിതാംകൂറിൽ ആരംഭിച്ചതു് ജി. പരമേശ്വരൻ പിള്ളയാണു്. തുടർച്ചയായി ഒരു ദശാബ്ദകാലം മുഴുവനും സംസ്ഥാനത്തെ സ്വേച്ഛാഭരണത്തിനെതിരായി മങ്ങാത്ത ധൈര്യത്തോടും ഒതുങ്ങാത്ത ഉത്സാഹത്തോടുംകൂടി അദ്ദേഹം ഒരു സമരം നയിച്ചു. അദ്ദേഹം ആവിർഭവിപ്പിച്ച രാഷ്ട്രീയക്കോളിളക്കം ബാഹ്യലോകത്തിന്റെ ശ്രദ്ധയെ തിരുവിതാംകൂറിലേക്കു് ആകർഷിക്കാൻ പര്യാപ്തമായി ഭവിച്ചു. ഇവിടത്തെ ജനങ്ങളുടെ അവശതകൾ ലോകത്തിന്റെ മുമ്പിൽ കൊണ്ടു വരപ്പെട്ടു. ആ സേനാനിയുടെ നിരന്തര പരിശ്രമം ജനസാമാന്യത്തിനിടയിൽ രാഷ്ട്രീയ പ്രബുദ്ധത വളർത്തുകയും തങ്ങളുടെ അവകാശങ്ങളെയും ചുമതലകളെയും കുറിച്ചുള്ള ശരിയായബോധം ജനങ്ങളിൽ ജനിപ്പിക്കുകയും ചെയ്തു. ഈ കാരണത്താൽ അദ്ദേഹത്തെ "തിരുവിതാംകൂറിലെ രാഷ്ട്രീയപ്രക്ഷോഭണത്തിന്റെ ജനയിതാവു്" എന്നു വിളിക്കുന്നതു് തികച്ചും സംഗതമാകുന്നു.

## ൧. ബാല്യം

നാട്ടുകാർക്ക് "ജി. പി." എന്ന രണ്ടക്ഷരങ്ങളാൽ സുപരിചിതനായിരുന്ന ജി. പരമേശ്വരൻപിള്ള ൧൮൬൪ ഫെബ്രുവരി ൨൬-ാം തീയതി ഭൂജാതനായി. അദ്ദേഹത്തിന്റെ കുടുംബം തിരുവനന്തപുരത്തു നിന്നു് ഏകദേശം പത്തുമൈൽ വടക്കുള്ള പള്ളിപ്പുറം ദേശത്താണു്. ബാല്യത്തിൽ തന്നെ മാതാപിതാക്കന്മാർ നഷ്ടപ്പെട്ട കുട്ടി തന്റെ മാതൃസഹോദരിയുടെ വാത്സല്യമസൃണമായ സംരക്ഷണത്തിൽ വളർന്നു് ബാല്യദശയെ തരണം ചെയ്തു. പിന്നീടു് മഹാരാജാസ് ഹൈസ്കൂളിലും, തുടർന്നു് രാജകീയ കലാശാലയിലും വിദ്യാഭ്യാസം നടത്തി. ഒരു വിദ്യാർത്ഥിയായിരുന്നപ്പോൾ തന്നെ ജി. പി. യുടെ വ്യക്തിമഹത്വം തെളിഞ്ഞു കണ്ടിരുന്നു. അക്കാലത്തെ ഒരു ഒന്നാംകിട ഫുട്ബാൾ കളിക്കാരനായിരുന്ന അദ്ദേഹം ഒരു കായികാഭ്യാസിയെന്ന നിലയിലും ഒരു നല്ല പ്രസംഗകനെന്ന നിലയിലും പ്രശസ്തിയാർജ്ജിച്ചു. രാജകീയ കലാശാലയിൽ ഒരു ക്രിക്കറ്റ് അസോസിയേഷനും ഒരു ടെന്നീസ് അസോസിയേഷനും സംഘടിപ്പിച്ചതിൽ ജി. പിയ്ക്കും ഒരു നല്ല പങ്കുണ്ടായിരുന്നു. ഒരു പ്രസംഗകനെന്ന നിലയ്ക്കു് അദ്ദേഹത്തോടു് തുല്യത വഹിക്കുന്നവർ ആരും തന്നെ അദ്ദേഹത്തിന്റെ സതീർത്ഥ്യരുടെ കൂട്ടത്തിൽ ഉണ്ടായിരുന്നില്ല. കളിസ്ഥലത്തും പ്രസംഗവേദിയിലും സമാർജ്ജിച്ച ഈ പ്രാമാണ്യം അദ്ദേഹത്തെ വിദ്യാർത്ഥി ലോകത്തിലെ ഒരു പ്രമുഖനേതാവുമാക്കി.

കളികളിലും പ്രസംഗങ്ങളിലും അതീവതല്പരനായിരുന്നു എങ്കിലും ജി. പി.യെ ഏററവും കൂടുതൽ ആകർഷിച്ചതു് പത്രപ്രവർത്തനമായിരുന്നു. ബലവത്തായ ആന്തരപ്രചോദനത്താലെന്നപോലെ അദ്ദേഹത്തിൻെറ സമയവും കഴിവുകളും ആ വഴിക്കു തിരിഞ്ഞു. തിരുവിതാംകൂറിൽ പത്രപ്രവർത്തനമെന്തെന്നു് ഏതാണ്ടു് അജ്ഞാതമായിരുന്ന അക്കാലത്തു്, എഴുതാറായപ്പോൾ മുതൽ ജി. പി. ലേഖനമെഴുതിത്തുടങ്ങി. അദ്ദേഹം എഫ്. ഏ. ക്ലാസ്സിൽ വായിച്ചുകൊണ്ടിരുന്നപ്പോളാണു് "കൊച്ചിൻ ആർഗസ്" എന്ന പത്രത്തിൽ അദ്ദേഹത്തിൻെറ ആദ്യലേഖനം പ്രസിദ്ധീകൃതമായതു്. തുടർന്നു് അദ്ദേഹം ബി. ഏ. ക്ലാസ്സിലായപ്പോൾ "വെസ്റ്റേൺസ്റ്റാറിനു" ലേഖനങ്ങൾ എഴുതിത്തുടങ്ങുകയും ക്രമേണ ആ പത്രത്തിലെ ഒരു സ്ഥിരം ലേഖകനാവുകയും ചെയ്തു. അങ്ങിനെ ദിവാൻ രാമയ്യങ്കാരുടെ ഭരണത്തെ വിമർശിച്ചുകൊണ്ടുള്ള ലേഖനങ്ങൾ "സ്റ്റാറി"ൽ തുടർച്ചയായി പ്രത്യക്ഷപ്പെട്ടതും, തൽഫലമായി തൻെറ രണ്ടു സുഹൃത്തുക്കളോടുകൂടി ജി. പി. കലാലയത്തിൽനിന്നു് ബഹിഷ്കൃതനായതും മുമ്പേ പ്രസ്താവിച്ചു കഴിഞ്ഞുവല്ലോ.

വിദ്യാർത്ഥിലോകത്തിൽ സുസമ്മതനായിരുന്ന പരമേശ്വരൻപിള്ളയുടെ ഈ ബഹിഷ്കരണം അദ്ദേഹത്തെ വിദ്യാർത്ഥികളുടെ ആരാധനാമൂർത്തിയാക്കി. ആ സംഭവത്തെപ്പററി പരേതനായ രാമവർമ്മ തമ്പാൻ

അവർകൾ തന്റെ "ജി. പി. സ്മരണകളിൽ" എഴുതിയിരിക്കുന്നതിപ്രകാരമാണ്:

"അക്കാലത്ത് താഴ്ന്ന ക്ലാസ്സിൽ പഠിച്ചിരുന്ന ഒരു വിദ്യാർത്ഥിയായിരുന്നു ഞാൻ. വിദ്യാർത്ഥിലോകം ഈ കൃത്യത്തെ സർവ്വാത്മനാ നിന്ദിച്ചു. അവരുടെ ദൃഷ്ടിയിൽ ഈ മൂന്നു ധർമ്മഭടന്മാരും പൂജാർഹരായി. ഇവരെ ഒന്നു കാണാനായി തരംനോക്കി സ്കൂളിലും മററു സമീപസ്ഥലങ്ങളിലും കൂട്ടംകൂടിയിരുന്ന പെരുവിദ്യാർത്ഥികളുടെ കൂട്ടത്തിൽ ഞാനും ഉണ്ടായിരുന്നു. ഈ മൂന്നുപേരിൽ പരമേശ്വരൻപിള്ളയോടായിരുന്നു ഞങ്ങൾക്ക് അധികം അനുഭാവം തോന്നിയിരുന്നത്. മററു രണ്ടുപേർക്കും രക്ഷക്കു പ്രബലമായ പിതാക്കന്മാരുണ്ടായിരുന്നതിനാലോ, ലേഖനങ്ങൾ എഴുതൽ പരമേശ്വരൻപിള്ളയുടെ ശേഷി കുററമെന്ന് ഞങ്ങൾ വിചാരിച്ചിരുന്നതിനാലോ, എന്തോ, ഞങ്ങളുടെ ഒന്നാമത്തെ ആരാധ്യപുരുഷൻ പരമേശ്വരൻപിള്ള തന്നെയായിരുന്നു."

വിദ്യാലയത്തിൽ നിന്നും ബഹിഷ്കൃതനായതിനുശേഷം ഒരു മാസക്കാലം ജി. പി. തിരുവനന്തപുരത്തുതന്നെ കഴിച്ചുകൂട്ടി. തന്റെ സതീർത്ഥ്യരുടെ പിതാക്കന്മാരായ ദിവാൻ നാണുപിള്ളയും രഘുനാഥറാവുവും "സ്റ്റാറിലെ" ലേഖനങ്ങൾ തയ്യാറാക്കുന്ന വിഷയത്തിൽ തനിക്ക് പ്രേരണനൾകിയിട്ടുണ്ടെന്നു സമ്മ

തിക്കുന്നപക്ഷം തന്റെ പേരിലുള്ള കുററങ്ങൾ അവഗണിക്കപ്പെട്ടുമെന്നും, അതിനാൽ അപ്രകാരം പ്രവർത്തിക്കണമെന്നും, അദ്ദേഹത്തെ പലരും ഉപദേശിച്ചു. എന്നാൽ തന്റെ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയതിൽ യാതൊരു പങ്കുമില്ലായിരുന്ന ആ രണ്ടുമാന്യന്മാരേയും അനാവശ്യമായി അലട്ടുന്നതിനു് ജി. പി. വിസമ്മതിക്കയാണു ചെയ്തതു്. ഉദ്യോഗസ്ഥന്മാരും അനുദ്യോഗസ്ഥന്മാരുമായി പല മാന്യന്മാരും ജി. പി. യെ സമീപിച്ചു്, കോളേജിൽ പ്രവേശനമോ സർക്കാരുദ്യോഗമോ ഏതു വേണമെങ്കിലും സമ്പാദിച്ചു കൊടുക്കാമെന്നു് വാഗ്ദാനം ചെയ്തു. പക്ഷേ അദ്ദേഹം ആ മാതിരി പ്രലോഭനങ്ങൾക്കെല്ലാം അതീതനായി നിന്നതേയുള്ളു. ഏറെത്താമസിയാതെ മദിരാശി പ്രസിഡൻസി കോളേജിൽ പ്രവേശനത്തിനു് ശ്രമിക്കുവാൻ വേണ്ടി അദ്ദേഹം തിരുവനന്തപുരം വിടുകയും ചെയ്തു.

അന്നത്തെയാത്ര ജി. പി. യെ ഒരു മഹാവിപത്തിൽനിന്നും രക്ഷിച്ച യാദൃച്ഛിക സംഭവമായിരുന്നു. വിദ്യാലയത്തിൽനിന്നും ബഹിഷ്കൃതനായി അധികം കഴിയുന്നതിനു മുമ്പു്, അദ്ദേഹത്തെ ഒരു കേസിൽ കുടുക്കുന്നതിനു വേണ്ടശ്രമങ്ങൾ രഹസ്യമായി നടന്നുകൊണ്ടിരുന്നു. തിരുവനന്തപുരത്തു നിന്നു് എവിടെയെങ്കിലും പോകാൻ മുതിരുന്നപക്ഷം ആ യുവാവിനെ തടവിലാക്കുവാൻ പോലീസുകാർ നിയുക്തരായിരുന്നു. ജി. പി. യുടെ ലേഖനങ്ങൾ "സ്റ്റാറി"ൽ പ്രസിദ്ധീകൃതങ്ങളായ ഉടയ്ക്കു്, ദിവാൻ തന്റെ രീതികൾ മാററ

ത്തപക്ഷം തലയിൽ വെടിയുണ്ട പായുമെന്നു ഭയപ്പെടു ത്തുന്ന ചില പരസ്യങ്ങൾ തിരുവനന്തപുരത്തു് പല ഭിത്തികളിലും പ്രത്യക്ഷപ്പെട്ടിരുന്നു. ഇതു സംബ ന്ധിച്ചു് ഒരു സുബ്രാവുവിനെ പോലീസ് അറസ്റ്റു ചെയ്തു. ജി. പി. യും സുഹൃത്തുക്കളും ഇക്കാര്യത്തിൽ നിരപരാധികളായിരുന്നെങ്കിലും, ചില തല്പരകക്ഷിക ളുടെ ശ്രമഫലമായി അവരെയും ഈ സംഭവവുമായി ഘടിപ്പിക്കയുണ്ടായി. ജി. പി. യുടെ രണ്ടു സുഹൃത്തു ക്കളും അതിനിടയ്ക്കു് മദ്രാസിലെത്തിയിരുന്നതു് കൊണ്ടു് ഗവർമ്മെൻറിൻെറ പ്രതികാരബുദ്ധിയ്ക്കു് ആ യുവാവു് ഏകലക്ഷ്യമായിത്തീർന്നു. ഗവർമ്മെൻറിൻെറ മർദ്ദ നനടപടികളെപ്പററി യാതൊരു സംശയംപോലുമി ല്ലാതെ കഴിഞ്ഞുകൂടിയിരുന്ന അദ്ദേഹത്തെ ദിവസവും ഒരു ചാരപുരുഷൻ സന്ദർശിച്ചുകൊണ്ടുമിരുന്നു.

ഒരു സായാഹ്നത്തിൽ തിരുവനന്തപുരം വിട്ടുപോ കുവാൻ ജി. പി. തീരുമാനിച്ചു. കേവലം ആകസ്മിക മായിരുന്നു ആ തീരുമാനം. അതുകൊണ്ടു് ആ "പതി വുസന്ദർശകൻ" പോലും അദ്ദേഹത്തിൻെറ യാത്രയെ പ്പററി അറിഞ്ഞതു് പോയതിൻെറ പിറേറദിവസമാ യിരുന്നു. ഉടൻതന്നെ ഗവർമ്മെൻറു് അദ്ദേഹത്തെ വഴിക്കുവച്ചു് പിടികൂടുവാൻ കൊല്ലത്തും, ആലപ്പുഴയും, വൈയ്ക്കത്തുമുള്ള പോലീസ് ഇൻസ്പെക്ടരന്മാർക്കു് ഉത്ത രവുകളയച്ചു. ആ ശ്രമം വിഫലമായപ്പോൾ ഒരു ഇൻ സ്പെക്ടരെ അതിവേഗംകൊച്ചിയിലേക്കയച്ചുനോക്കി.

എങ്ങനെയെങ്കിലും "കററവാളിയെ" പിടിച്ചു് തിരുവനന്തപുരത്തു കൊണ്ടുവരണമെന്നു" ദിവാൻ രാമയ്യങ്കാർക്കു് നിർബ്ബന്ധമായിരുന്നു. പക്ഷെ ഈശ്വരാധീനത്താൽ ജി. പി. ആ കെണിയിൽ നിന്നെല്ലാം രക്ഷപ്പെട്ടു. തന്നെ പിന്തുടർന്നിരുന്ന "വേട്ടനായ്ക്കൾ"ളെപ്പററി ഒന്നുമറിയാത്ത അദ്ദേഹം കൊച്ചിയിലെത്തി അധികം താമസിയാതെ മദിരാശിക്കു പുറപ്പെടുകയും ചെയ്തു.

## ൩. രാഷ്ട്രീയ ധർമ്മസമരം

യുവാവായ രാമകൃഷ്ണപിള്ള മദിരാശിയിലെത്തിയപ്പോൾ നിർദ്ധനനും നിസ്സഹായനുമായിരുന്നു. തന്റെ അചഞ്ചലമായ ധൈര്യവും സുദൃഢമായ ആത്മവിശ്വാസവുമല്ലാതെ മറ്റൊന്നും ആശ്രയമായി അന്ന് അദ്ദേഹത്തിനില്ലായിരുന്നു. വിനാവിളംബം അദ്ദേഹം പ്രസിഡൻസി കോളേജിൽ ചേർന്നെങ്കിലും, പ്രതികാര മൂർത്തിയായ ദിവാൻ, അദ്ദേഹത്തിന് അവിടെയും സമാധാനം അനുവദിച്ചില്ല. അവിടെ വച്ച്, അദ്ദേഹത്തെ ബന്ധനസ്ഥനാക്കാനുള്ള ഒരു ശ്രമം നടന്നെങ്കിലും ചില അപ്രതീക്ഷിത പരിതസ്ഥിതികൾ അദ്ദേഹത്തെ അതിൽനിന്നും രക്ഷിച്ചു.

ഒരു ദിവസം പ്രസിഡൻസി കോളേജിന്റെ മുൻവശത്ത് ഒരു കുതിരവണ്ടിവന്നു നിന്നു. തിരുവിതാംകൂറിലെ ഒരു പോലീസ് ഇൻസ്പെക്ടറും മദിരാശി പോലീസിലെ ഒരു സാർജന്റുമായിരുന്നു അതിലുണ്ടായിരുന്നവർ. മധ്യാഹ്ന ഭക്ഷണത്തിനായി പോയിരുന്ന വിദ്യാർത്ഥികൾ ഓരോരുത്തരായി മടങ്ങിവന്നു തുടങ്ങിയതേയുള്ളു. തിരുവിതാംകൂറിൽ നിന്നു വന്ന ആ പോലീസുദ്യോഗസ്ഥനെ വണ്ടിയിൽ തന്നെ ഇരുത്തിയിട്ട് സാർജന്റ് മലയാളികൾ ഭക്ഷണം കഴിക്കുന്ന സ്ഥലമന്വേഷിച്ചു തുടങ്ങി. കോളേജിലെ ഒരു ശിപായി ഏകദേശം ഇരുന്നൂറുവാര അകലെയുള്ള ഒരു മുറി ചൂണ്ടിക്കാണിച്ചുകൊടുത്തു. അവിടെ ഒരു സംഘം മലയാളികൾ

കൂടി നില്ക്കുന്നതു കണ്ടു്, തനിക്കെതിരെ വന്ന ജി. പി. യെപ്പററി ശ്രദ്ധിക്കാതെ, ആ സാർജൻറ അടുക്കൽ ചെന്നു് ജി. പരമേശ്വരൻപിള്ള ആരാണെന്നു് അവിടെ ആദ്യം നിന്ന വിദ്യാർത്ഥിയോടു ചോദിച്ചു. ആ വിദ്യാർത്ഥി തെല്ലിട സംശയിച്ചു നിന്നെങ്കിലും അടുത്ത നിമിഷത്തിൽ സാർജൻറിനെ ഭക്ഷണശാലയിലേക്കു നയിച്ചു. കാൎയ്യംമനസ്സിലാക്കിയ ജി. പി. അവിടെനിന്നു പിൻവാതിലിൽ കൂടി രക്ഷപ്പെടുകയും ചെയ്തു.



ജി. പി. നേരെ ചെന്നതു് ഹൈക്കോടതിയിലേക്കാണു്. ചില സുഹൃത്തുക്കളുടെ സഹായത്തോടുകൂടി അന്നത്തെമദിരാശി ഗവർണ്ണർ സർ ഗ്രാൻറ് ഡഫിനും അന്നു് മദിരാശിയിലുണ്ടായിരുന്ന തിരുവിതാംകൂർ റസിഡൻറ് ഹാനിങ്ങ്ടൺസായ്പിനും ഓരോ ഹർജി എഴുതി ഉടൻതന്നെ സമർപ്പിച്ചു. ആ ഹർജികളിൽ തിരുവിതാംകൂർ ഗവർമ്മെൻറ് തന്നോടു കൈക്കൊണ്ടിരുന്ന നീതിരഹിതമായ മർദ്ദനനയത്തെ വിവരിക്കുകയും, തന്നെ ഏതെങ്കിലും നീതിന്യായക്കോടതിയിൽ വിസ്തരിക്കേണ്ടി വരുന്നപക്ഷം അതു് ബ്രിട്ടീഷ് ഇൻഡ്യയിൽ ഏതെങ്കിലും ഒരു കോടതിയിലായിരിക്കണമെന്നു് അഭ്യർത്ഥിക്കുകയും ചെയ്തിരുന്നു. നീതിനിഷ്ഠനായിരുന്ന ഗവർണ്ണർ ഉടൻതന്നെ ഒരു അന്വേഷണം നടത്തുവാൻ ഉത്തരവിടുകയും ഹാനിങ്ങ്ടൺസായ്പ് എക്സ്ട്രാഡിഷൻ വാറണ്ടു് പിൻ

വലിക്കുവാൻ തിരുവനന്തപുരത്തുള്ള തന്റെ സിൽബന്ധികൾക്ക് കമ്പിയടിക്കുകയും ചെയ്തു. എങ്കിലും ഒരാഴ്ചക്കാലത്തോളം ജി. പി. അറസ്റ്റിൽ പെടാതിരിക്കാൻവേണ്ടി "ഭൂഗർഭത്തി"ൽ കഴിച്ചുകൂട്ടേണ്ടിവന്നു. ഒടുവിൽ വാറണ്ടു പിൻവലിക്കുകയും അദ്ദേഹത്തിന്റെ പേരിലുണ്ടായിരുന്ന അന്യായം തള്ളിക്കളയുകയും ചെയ്തു.

അങ്ങിനെ സ്വതന്ത്രനായിത്തീർന്നതിനുശേഷം ജി. പി. പ്രതിബന്ധങ്ങളെയെല്ലാം തരണംചെയ്ത് ബി. ഏ. ഡിഗ്രി സമാർജ്ജിച്ചു. കുറച്ചുകാലം അദ്ദേഹം മദിരാശി ഹൈക്കോടതിയിൽ ഒരു മലയാളം പരിഭാഷകനായിരുന്നു. അന്നും തിരുവിതാംകൂറിലെ രാഷ്ട്രീയ സ്ഥിതിഗതികൾ അദ്ദേഹം സൂക്ഷ്മമായി നിരീക്ഷിച്ചുകൊണ്ടിരുന്നു. ദിവാൻ രാമയ്യങ്കാർ ഉദ്യോഗം ഒഴിഞ്ഞുപോവുകയും തൽസ്ഥാനത്ത് റ്റി. രാമറാവു നിയമിതനാവുകയും ചെയ്തു. സ്വതേ അശക്തനായിരുന്ന രായർ ദിവാന്റെ അവിദഗ്ദ്ധഭരണം രാജ്യത്തിലെ സ്ഥിതിയെ കൂടുതൽ വഷളാക്കിത്തീർത്തു.

പ്രവർത്തനോൽസുകനായിരുന്ന ജി. പി. യ്ക്ക് തിരുവിതാംകൂറിലെ സംഭവഗതികൾ കണ്ടുകൊണ്ട് മൌനം ദീക്ഷിക്കുവാൻ മനസ്സുണ്ടായില്ല. "ഒരു രാജ്യസ്നേഹി" എന്ന ഗൂഢനാമധേയത്തിന്റെ മറവിൽനിന്നുകൊണ്ട് അദ്ദേഹം തിരുവിതാംകൂറിലെ ദുർഭരണത്തെ നിശിതമായി വിമർശിച്ചുതുടങ്ങി. മദിരാശിയിലെപ്രമുഖ വർത്തമാനപ്പത്രങ്ങളിലെല്ലാം ആ "രാജ്യസ്നേഹി"യു

ടെമ്പർച്ചുകയറിയ ലേഖനങ്ങൾ പ്രത്യക്ഷപ്പെട്ടു. അവയെപ്പററി ഒരിക്കൽ 'ഹിന്ദു' (മദ്രാസ്) ഒരു കുറിപ്പ് പ്രസിദ്ധപ്പെടുത്തി:

"കുറച്ചു നാളുകളായി തിരുവിതാംകൂർ കാര്യങ്ങളെപ്പററിയുള്ള ലേഖനങ്ങൾ പത്രപംക്തികളിൽ സ്ഥലം പിടിക്കുന്നുണ്ട്. പത്രങ്ങളിൽ കാണുന്നതിൽ ദശാംശമെങ്കിലും പരമാർത്ഥമാണെങ്കിൽ ആ 'മാതൃകാരാജ്യ'ത്തിലെ ഭരണത്തെപ്പററി ഒന്ന് അന്വേഷിക്കേണ്ടതാവശ്യമാണ്. അവിടത്തെ ഭരണാധികാരികളുടെ പേരിൽ ഗൗരവപൂർവ്വകമായി നിരവധി കുററങ്ങൾ ആരോപിക്കപ്പെട്ടിട്ടുണ്ട്. അവയിലൊന്നെങ്കിലും ആരും നിഷേധിച്ചിട്ടുമില്ല. പത്രപ്രസ്താവനകൾക്ക് ഉപോൽബലകങ്ങളായ വസ്തുതകളാണ് വ്യക്തികളിൽനിന്ന് ലഭിച്ചുകൊണ്ടിരിക്കുന്നതു്. തിരുവിതാംകൂറിലെ ഭരണകൂടത്തിന് എന്തോ കുഴപ്പം സംഭവിച്ചിട്ടുണ്ടെന്നുള്ളതിന് സംശയമില്ല. മി: രാമറാവുവിനെ ദിവാനായി നിയമിച്ചപ്പോൾതന്നെ അദ്ദേഹത്തെ ചുററിയിരിക്കുന്ന ദുഷിച്ച ശക്തികളെ വിജയപൂർവ്വം നേരിടാനുള്ള തന്റേടം അദ്ദേഹത്തിനുണ്ടോ എന്നുള്ള സംശയം ഞങ്ങൾ വ്യക്തമാക്കിയിരുന്നു. ഞങ്ങളുടെ സംശയം അടിസ്ഥാനരഹിതമായിരുന്നില്ലെന്ന് അനന്തരസംഭവങ്ങൾ തെളിയിച്ചുകഴിഞ്ഞു."

പത്രലേഖനങ്ങൾക്കു പുറമെ ഭാരതമൊട്ടുക്കുള്ള പൊതുജനശ്രദ്ധയെ ആകർഷിക്കത്തക്ക ശക്തിമത്തായ

ഭാഷയിൽ തിരുവിതാംകൂർ സ്ഥിതിഗതികളെപ്പറ്റിയുള്ള ചില ലഘുലേഖകളും അദ്ദേഹം അടിക്കടി എഴുതി പ്രസിദ്ധപ്പെടുത്തി. അവയിൽ ആദ്യത്തേതു് ൧൮൯൮-ൽ മദിരാശി ഗവർണ്ണരുടെ തിരുവിതാംകൂർ സന്ദർശനവേളയിൽ "പ്രോപാട്രിയാ" ("സ്വരാജ്യത്തിനുവേണ്ടി") എന്ന പ്രച്ഛന്ന നാമത്തിൽ പുറത്തുവന്ന "മദിരാശി ഗവർണ്ണർ കാണിമാറാ പ്രഭുവിനുള്ള ഒരു തുറന്ന കത്തു്" ആയിരുന്നു. ഒരു മദിരാശിപത്രം അഭിപ്രായപ്പെട്ടതുപോലെ, ആ തുറന്ന കത്തു് "തിരുവിതാംകൂർകാരുടെ സങ്കടങ്ങളേയും രാജ്യത്തിലെ ദുർഭരണത്തേയും തുറന്നു കാണിക്കുന്നതിനു് പര്യാപ്തവും, ജൂനിയസിന്റെ വാചാലതയും ശക്തിയും ഉണ്ടെങ്കിലും ജൂനിയസിന്റെ വിദ്വേഷത്തിന്റെ ലേശംപോലും ഇല്ലാത്തതും" ആയ ഒരു ലഘുലേഖയായിരുന്നു.

ധാരാളം യാഥാർത്ഥ്യങ്ങളും കണക്കുകളും ഉദ്ധരിച്ചു് എഴുതിയിരുന്ന ആ തുറന്ന കത്തിനെപ്പറ്റി അന്നത്തെ പ്രമുഖപത്രങ്ങളെല്ലാം അഭിപ്രായം രേഖപ്പെടുത്തുകയുണ്ടായി.

"ഈ പ്രസ്താവന തികച്ചും വ്യക്തവും നിശ്ചിതവുമാണു്. അതുകൊണ്ടു് അതിൽ കാണുന്ന ആരോപണങ്ങളുടെ യഥാർത്ഥ്യത്തെപ്പറ്റി അറിയുന്നതു് അത്ര വിഷമമുള്ള കാര്യമല്ല."

("ഇംഗ്ലീഷ്മാൻ," കൽക്കട്ട.)

"സാധാരണയായി ഗൂഢനാമധാരികളുടെ പ്രസ്താവനകൾ ഞങ്ങൾ വിശ്വസിക്കാറില്ല. പക്ഷെ ഇ

ലഘുലേഖയിൽ കാണുന്ന വസ്തുതകൾ വളരെക്കാലമായി 'പൊതുമുതലായി'ത്തീൎന്നിട്ടുണ്ടു്. അവയെ നിഷേധിക്കുവാൻ ഇതുവരെ ആരും മുതിൎന്നിട്ടുമില്ല."

("സ്റ്റേറ്റ്സ്മാൻ," കൽക്കട്ട.)

"ഇത്രയധികം പുകയുടെ പിന്നിൽ അല്പമെങ്കിലും തീ കാണാതിരിക്കയില്ല. കുറച്ചുകാലമായി തിരുവിതാംകൂറിൽ എല്ലാം ഭംഗിയായിട്ടാണു നടക്കുന്നതെന്നു് വിശ്വസിക്കാൻസാധിക്കാത്തവിധത്തിൽ അവിടത്തെ സംഗതികൾ വെളിയിൽ വന്നു തുടങ്ങിയിട്ടുണ്ടു്."

("സിവിൽആൻഡ് മിലിറ്ററി ഗസററ്," ലാഹോർ)



"ഋജുബുദ്ധിയും യോഗ്യതയും തികഞ്ഞ ഒരു മനുഷ്യനെന്ന നിലയ്ക്കും ശേഷിമാനും ന്യായസ്ഥനുമായ ഒരു ഭരണാധികാരിയുടെ നിലയ്ക്കും കാണിമാറാപ്രഭുവിൽ ഞങ്ങൾക്കു് അചഞ്ചലമായ വിശ്വാസമുണ്ടു്. അദ്ദേഹത്തിന്റെ തീരുമാനങ്ങൾ മുഖസ്തുതികൊണ്ടും സേവകൊണ്ടും നിറം പിടിക്കാതിരിക്കുവാൻ അദ്ദേഹം ശ്രദ്ധിക്കുമെന്നു ഞങ്ങൾ ആശിക്കുന്നു. ഒരു കാലത്തു് ഭാരതത്തിലെ 'മാതൃകാരാജ്യം' എന്നു് പേരു കേട്ടിരുന്ന സംസ്ഥാനം, ചക്രവർത്തിനിതിരുമനസ്സിലെ ഈ പ്രവിശ്യയിലെപ്രധാന പ്രതിനിധിയുടെ ഉദാസീനതമൂലം നശിക്കാനിടയായാൽ അതു് പരമദയനീയമായിരിക്കും."

("കർണ്ണാടക പ്രകാശിക", ബാംഗളൂർ.)

ജനങ്ങളുടെ പ്രതീക്ഷകളെയെല്ലാം കാണിമാറാ തകർത്തുകളഞ്ഞു. ഒന്നിലും ഇടപെടാത്ത ഒരു നയ

മാണ് അദ്ദേഹം സ്വീകരിച്ചതു്. പക്ഷെ ആ "തുറന്ന കത്തി"ന് ദൂരവ്യാപകമായ ഫലം ഉണ്ടാകാതിരുന്നില്ല. തിരുവിതാംകൂറിലെ സ്ഥിതി ആകപ്പാടെ കുഴപ്പത്തിലാണെന്നു് അതു് ലോകത്തിന്റെ മുമ്പാകെ പ്രഖ്യാപിച്ചു.

രണ്ടുകൊല്ലങ്ങൾക്കുശേഷം "തിരുവിതാംകൂർ തിരുവിതാംകൂർകാർക്കു്" എന്നൊരു ലഘുലേഖയെയും ജി. പി. പ്രസിദ്ധപ്പെടുത്തി. തിരുവിതാംകൂറിലെ സർക്കാർ സർവ്വീസിൽ ഈ നാട്ടുകാരെ തുടർച്ചയായി അവഗണിച്ചുകൊണ്ടിരുന്ന "രായർ ഭരണ"ത്തിന്റെ കള്ളി പുറത്താക്കുന്ന ഒരു രേഖയായിരുന്നു അതു്. സ്വതസ്സിദ്ധമായ വാഗ്ധാടിയോടും നീതിനിഷ്ഠമായ അമർഷത്തോടുംകൂടി അതിൽ അദ്ദേഹമെഴുതിയിരുന്നതിങ്ങനെയാണ്:

"തിരുവിതാംകൂറിലെ ജനങ്ങൾ എന്നും വിദേശികളായ ഒരു സംഘം ഉദ്യോഗസ്ഥന്മാരുടെ ദാസ്യവൃത്തിക്കാരായിരിക്കണമോ? ഈ ലോകം മുഴുവൻ തിരഞ്ഞാലും ഇങ്ങനെ തങ്ങളുടെ രാജ്യത്തിന്റെ ഭരണത്തിൽ ഒരു പ്രധാന പങ്കിൽനിന്നു് പുറം തള്ളപ്പെട്ടു്, തങ്ങളുടെ ജന്മാവകാശങ്ങൾ നഷ്ടപ്പെട്ടു്, ഒരു വിദേശീയ വർഗ്ഗത്തിനടിപ്പെട്ടു കഴിയുന്ന ഒരു ജനതയേയോ, ഒരു രാഷ്ട്രമോ, ഒരു ദേശമോ മറെറങ്ങും കാണുമെന്നു തോന്നുന്നില്ല. ഈ വിദേശീയവർഗ്ഗക്കാരാകട്ടെ, തങ്ങളുടെകരബലം കൊണ്ടു് അവരെ കീഴടക്കിയിട്ടില്ല; തോ

കിന്റെ മുമ്പിൽ അനുസരിപ്പിച്ചിട്ടില്ല; മാനസികമായോ കായികമായോ അവരെക്കാൾ മെച്ചമൊന്നുമുള്ളവരുമല്ല. ഒരു പക്ഷേ പരമ്പരാഗതമായുള്ള രാഷ്ട്രീയബോധത്തിൽ ഈ വിദേശികൾ വളരെ താണ പടിയിലല്ലേ നില്ക്കുന്നതെന്നുതന്നെ സംശയിക്കേണ്ടിയിരിക്കുന്നു. അവർക്കു് ഈ രാജ്യത്തിൽ നാട്ടുകാരുടെ കാരുണ്യത്തിന്റെ തണലിലല്ലാതെ കഴിഞ്ഞുകൂടുവാൻ തന്നെ യോഗ്യതയില്ല. എന്നിട്ടും അവർ ഇവിടെ അധികാരം പുലർത്തുന്നു. ഇതു് പ്രധാനമായിട്ടു് അവരുടെ വർഗ്ഗസ്നേഹംകൊണ്ടു മാത്രമാണു്. ഇതാണു് ഹതഭാഗ്യയായ വഞ്ചിനാടിന്റെ സ്ഥിതി! തിരുവിതാംകൂർ ഒരു കാലത്തു് തിരുവിതാംകൂർകാരുടേതായിരുന്നു. പക്ഷേ ഇന്നു് അങ്ങനെയല്ല. ഇനി എന്നെങ്കിലും ആയിരിക്കുമോ? നിസ്സഹായരും മർദ്ദിതരുമായ തിരുവിതാംകൂറുകാരുടെ ഈ ദുരവസ്ഥക്കു് ഒരു പരിഹാരമില്ലേ? നേരിയ ഒരു ആശക്കെങ്കിലും പഴുതില്ലേ? അതോ അവർ എന്നും ഒരു ചെറിയസംഘത്തിന്റെ കീഴിൽ അടിമകളായി കിടന്നു് ഉഴലണമോ? അവരുടെ പൂർവ്വികന്മാർ അഭിമാനപൂർവ്വം വച്ചുപുലർത്തിയിരുന്ന രാഷ്ട്രീയമേധാവിത്വം അവർക്കു് തിരിച്ചുകിട്ടുമെന്നു് അവർ ഒരിക്കലും ആശിക്കപോലും വേണ്ടെന്നോ? കേശവദാസന്മാരുടേയും വേലുത്തമ്പിമാരുടേയും അയ്യപ്പൻമാർത്താണ്ഡന്മാരുടെയും ചെമ്പകരാമന്മാരുടെയും ധീരകൃത്യങ്ങളും ഉന്നതമായ മനുഷ്യസ്നേഹവും നിർദ്ദേശങ്ങളുമായ ആവേശങ്ങളും അതി

ററ ഔദാര്യവും സ്വാർത്ഥരഹിതമായ നീതിനിഷ്ഠയും അതുപോലെയുള്ള മററു് ഉന്നതാദർശങ്ങളും ആവർത്തിക്കപ്പെടുന്ന ഒരു കാലം തിരുവിതാംകൂറിനു് ഇനി ഉണ്ടാവുകയില്ലെന്നോ? തിരുവിതാംകൂറിന്റെ മഹത്തായ പാരമ്പര്യം വെറുമൊരു കടംകഥയായി പരിണമിക്കുമെന്നോ?"

"തിരുവിതാംകൂർ തിരുവിതാംകൂർകാർക്കു്" എന്ന ലഘുലേഖ പ്രസിദ്ധീകരിച്ചു് അധികം കഴിയുന്നതിനു മുമ്പു് രാമറാവുവിന്റെ ഭരണത്തെ വിമർശിച്ചുകൊണ്ടു് മറെറാരു ലഘുലേഖ ജി. പി. പ്രസിദ്ധപ്പെടുത്തി. അതിൽ ഭരണപരിഷ്ക്കാരത്തിനു് ഉപയോഗപ്രദമായ രീതിയിൽ ചില നിർദ്ദേശങ്ങൾ അദ്ദേഹം ആവിഷ്ക്കരിക്കുകയും അവയെല്ലാം ദിവാൻ രാമറാവു സ്വീകരിക്കുകയും ചെയ്തു.



ജി. പി. ചെയ്തമറെറാരു മഹൽകൃത്യം, തിരുവിതാംകൂർ സർക്കാർ സർവീസിൽ തിരുവിതാംകൂറുകാർക്കു് ശരിയായ ഒരു പങ്കു് അനുവദിച്ചു കൊടുക്കുന്നതിനു് മഹാരാജാവുതിരുമനസ്സിലെ ഗവർമ്മെൻറിനെ നിർബന്ധിക്കുകയായിരുന്നു. ഇതിനായി മദിരാശിയിലെ ചില സുഹൃത്തുക്കളുടെ സഹായത്തോടുകൂടി ഒരു "മെമ്മോറിയൽ" തയാറാക്കി. "തിരുവിതാംകൂറുകാർക്കു് അവരുടെ രാജ്യത്തിന്റെ ഭരണത്തിൽ ന്യായമായി ലഭിക്കേണ്ട പങ്കു് നിഷേധിക്കുകയും, അവരെ സംസ്ഥാനത്തിലെ ഉയർന്ന ഉദ്യോഗങ്ങളിൽനിന്നു് മനഃ

പൂർവ്വം ഒഴിച്ചുനിർത്തുകയും ചെയ്യുന്ന ദുഷിച്ച നയത്തിൽ തെളിഞ്ഞുകണ്ട അനീതി മഹാരാജാവുതിരുമനസ്സിലെ ശ്രദ്ധയിൽ കൊണ്ടുവരിക"യായിരുന്നു ആ മെമ്മോറിയലിൻെറ ഉദ്ദേശം. മെമ്മോറിയലിൻെറ പകർപ്പുകൾ തിരുവിതാംകൂറിൽ പ്രചരിപ്പിക്കുകയും പതിനായിരത്തിനുമേൽ ഒപ്പുകൾ ശേഖരിക്കുകയും ചെയ്തു. മദിരാശിയിലെ അഭിഭാഷകന്മാരുടെ ഇടയ്ക്കു് ഒരു പ്രമുഖസ്ഥാനമലങ്കരിച്ചിരുന്ന കെ. പി. ശങ്കരമേനോനാണ് മഹാരാജാവുതിരുമനസ്സിലേക്ക് ആ മെമ്മോറിയൽ സമർപ്പിച്ചതു്. പിന്നീട് "തിരുവിതാംകൂർ മെമ്മോറിയൽ" എന്നു് പ്രസിദ്ധമായിത്തീർന്ന ആ ഭീമഹർജിയുടെ സമർപ്പണം തിരുവിതാംകൂറിൻെറ രാഷ്ട്രീയചരിത്രത്തിൽ അതിപ്രധാനമായ ഒരു സംഭവമായിരുന്നു. അവ്യക്തവും ഏതാണ്ടു് നിരാശാജനകവുമായ ഒരു മറുപടിയാണു് തിരുവിതാംകൂർ സർക്കാർ പ്രസ്തുത മെമ്മോറിയലിനു് നൽകിയതു്. പക്ഷെ മെമ്മോറിയലിൽ ആവശ്യപ്പെട്ടിരുന്ന സംഗതികളെപ്പററി പര്യാലോചിക്കുന്നതിനു് ഒരു നിവേദകസംഘത്തെ സ്വീകരിക്കാമെന്നു് സമ്മതിച്ചു. തൽഫലമായി ജി. പി. തിരുവിതാംകൂറിൽ തിരിച്ചെത്തി പറവൂർ, കോട്ടയം ആലപ്പുഴ, കൊല്ലം, തിരുവനന്തപുരം, നാഗർകോവിൽ മുതലായ സ്ഥലങ്ങളിൽ രാഷ്ട്രീയയോഗങ്ങൾ വിളിച്ചുകൂട്ടി. അങ്ങനെയൊരു രാഷ്ട്രീയപ്രചരണം തിരുവിതാംകൂർ ചരിത്രത്തിൽ അതിനുമുമ്പ് ഉണ്ടായിട്ടില്ല. നായന്മാർ, സുറിയാനിക്രിസ്ത്യാ

നികാം, ഈഴവർ, നമ്പൂതിരിമാർ, തമിഴർ, ലത്തീൻ കത്തോലിക്കർ എന്നുവേണ്ട തിരുവിതാംകൂറിലെ സകല സമുദായങ്ങളും ആ മെമ്മോറിയലിൻെറ പിന്നിൽ അണിനിരന്നു എന്നുള്ളതു് അതിൻെറ ഒരു പ്രത്യേകത യായിരുന്നു. പറവൂർ പള്ളി വികാരിയായിരുന്ന റവ: ഫാദർ ററി. സി. ഹിലേറിയൻെറഅദ്ധ്യക്ഷതയിലാണു് പറവൂർയോഗംനടന്നതു്. കോട്ടയത്തു്സിറിയൻ മെത്രാപ്പോലീത്താ റൈററ്റവ. മാർ അത്തനേഷ്യസും, ആലപ്പുഴയിൽ കുമാരമംഗലത്തു് നീലകണ്ഠൻനമ്പൂതിരിപ്പാടും, കൊല്ലത്തു് കാവാലം നീലകണ്ഠപ്പിള്ളയും, നാഗരുകോവിലിൽ എസ്. ശിവൻപിള്ളയും ആദ്ധ്യക്ഷംവഹിച്ച യോഗങ്ങൾ പരിപൂർണ്ണവിജയമാക്കി. തിരുവനന്തപുരത്തു് ററി. എഫ്. ലോയിഡ് എന്നൊരു ആംഗ്ലോ ഇന്ത്യനായിരുന്നു അഗ്രാസനാധിപതി. പരേതനായ രാമവർമ്മതമ്പാൻ അദ്ദേഹത്തിൻെറ "ജി. പി. സ്മരണകളിൽ" അന്നു് തിരുവിതാംകൂറിൽ നടന്ന പ്രചരണപരിപാടിയെപ്പററി വിസ്തരിച്ചു് പ്രസ്താവിച്ചിട്ടുണ്ടു്. കാവാലം നീലകണ്ഠപ്പിള്ള അവർകാം കൊല്ലംയോഗത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ടു് ചെയ്ത പ്രസംഗത്തിൽ ശങ്കരമേനോനെ അർജ്ജുനനോടും ജി. പി. യെ കുരുക്ഷേത്രയുദ്ധത്തിൽ അർജ്ജുനൻെറ നിരുപമസാരഥിയായിരുന്ന ഭഗവാൻ കൃഷ്ണനോടും ഉപമിക്കുകയുണ്ടായി. തിരുവനന്തപുരത്തുവച്ചു് ആ പ്രചരണപരിപാടി വിജയകരമായി പര്യവസാനിപ്പിച്ചു. അതിനു

ശേഷം മെമ്മോറിയലിലെ ഒപ്പുകാരെ പ്രതിനിധീകരിക്കുന്ന ഒരു നിവേദകസംഘത്തെ ആദ്യം ദിവാൻജിയും പിന്നീടു് മഹാരാജാവു തിരുമനസ്സുകൊണ്ടും സ്വീകരിച്ചു. ആ മെമ്മോറിയലും അതിനെ തുടർന്നുണ്ടായ പ്രചരണവും തിരുവിതാംകൂറിലെ അധികാരി വർഗ്ഗത്തിനിടയ്ക്കു് ചില അഭിപ്രായങ്ങൾ രൂപമെടുക്കുവാൻ ഇടയാക്കി. ജനങ്ങളുടെ ആവശ്യങ്ങളുടെ നേരെ കണ്ണടച്ചിരിക്കുവാൻ സാധിക്കുകയില്ലെന്നു് സർക്കാർ മനസ്സിലാക്കി. മെമ്മോറിയലും അതിനോടു ബന്ധമുള്ള മററു രേഖകളും ജി. പി. യുടെ ഉത്സാഹത്തിൽ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുകയും അതു് ഇന്ത്യയൊട്ടാകെയുള്ള പ്രധാനപത്രങ്ങളുടെ പിന്തുണ സമ്പാദിക്കുകയും ചെയ്തു.

"മദ്രാസ് മെയിൽ" പത്രം ആയിടക്കു് ഇങ്ങനെ എഴുതി:

"ചുററുമുള്ള ബ്രിട്ടീഷിന്ത്യൻ സംസ്ഥാനങ്ങളോടു് താരതമ്യപ്പെടുത്തിയാൽ തിരുവിതാംകൂറിന്റെ നില വളരെ മെച്ചമായിരിക്കാം. പക്ഷേ ഏതദ്ദേശീയ ഭരണാധികാരികൾ ഉടനടി ശ്രദ്ധിക്കേണ്ട ഒരു വലിയ കുറവു് അവിടെ ഉണ്ടു്. തിരുവിതാംകൂർ പ്രജകൾക്കു് അവരുടെ രാജ്യത്തിന്റെ ഭരണകാര്യങ്ങളിൽ ഒരു നല്ല പങ്കു കൊടുക്കാതിരിക്കുകയും അവരെ ഉയർന്ന ഉദ്യോഗങ്ങളിൽനിന്നു് കരുതിക്കൂട്ടി പുറംതള്ളുകയുമാണു് അവിടെ ചെയ്യുന്നതു്."

"ഹിന്ദു" പത്രത്തിന്റെ അഭിപ്രായം ഇങ്ങനെ ആയിരുന്നു:

"ഇത്രയധികം ആളുകൾ ഒപ്പിട്ട ഈ മെമ്മോറിയൽ വളരെ നാളുകളായി നിലനില്ക്കുന്നതും രാജ്യവ്യാപകവുമായ അസംതൃപ്തിയുടെ ഒരു പ്രകടനം തന്നെയാണു്. അതു് കണ്ടില്ലെന്നുവച്ചു് തള്ളിക്കളയുന്നതു് ബുദ്ധിപൂർവകമായിരിക്കുകയില്ല."

കൽക്കട്ടായിലെ "ഇൻഡ്യൻ മിറർ" പ്രസ്തുതമെമ്മോറിയലിനെപ്പററി എഴുതിയിരുന്നതും ശ്രദ്ധേയമാണു്:

"രാജഭക്തരായ പതിനായിരം പ്രജകൾചേർന്നു സമർപ്പിച്ച ഈ അതിപ്രധാനമായ മെമ്മോറിയലിനെ പരിഷ്കൃതാശയനായ തിരുവിതാംകൂർ മഹാരാജാവു് അതർഹിക്കുന്നത്ര ഗൗരവത്തോടെ പരിഗണിക്കുമെന്നു ഞങ്ങൾ ആശിക്കുന്നു."

ഈ അവസരത്തിൽ മറെറാരുകാര്യവും സ്മരണീയമാണു്. മാന്യമായ ഒരു പെരുമാററത്തിനു് ഈഴവസമുദായത്തിനുള്ള അവകാശത്തെപ്പററി തിരുവിതാംകൂറിൽ ആദ്യമായി ഒരു വാദം പുറപ്പെടുവിച്ചവരുടെ കൂട്ടത്തിൽ പ്രമുഖനായിരുന്നു ജി. പി. മെമ്മോറിയലിലും അതിനുശേഷം മഹാരാജാവു തിരുമനസ്സിലേക്കു സമർപ്പിച്ച മററു പല രേഖകളിലും ഈഴവസമുദായത്തിന്റെ ചില പ്രത്യേകമായ അവകാശ

ങ്ങൾ ചേർത്തതു് അദ്ദേഹത്തിന്റെ ശ്രമഫലമായി ട്ടാണു്. അതുകൊണ്ടൊന്നും ഗവർമ്മെന്റിന്റെ പെരു മാററത്തിൽ ഗണ്യമായ ഒരു വ്യത്യാസവും വരുന്നി ല്ലെന്നു കണ്ടപ്പോൾ, പ്രമുഖരായ ചില ഈഴവർ ചേർ ന്നു് തങ്ങളുടെ അവകാശവാദങ്ങൾ ക്രോഡീകരിച്ചുകൊ ണ്ടു് ഒരു ഹർജി ഗവർമ്മെന്റിൽ സമർപ്പിക്കുന്നതിനു് വേണ്ട പിൻതുണയും നേതൃത്വവും നൽകിയതും ജി. പി. തന്നെയായിരുന്നു. തിരുവിതാംകൂറിൽ ഈഴവർ അന്നു് അനുഭവിച്ചു കൊണ്ടിരുന്ന അവശതകൾ ജി. പി. യുടെ ശ്രമഫലമായി ബ്രിട്ടീഷ് പാർലമെന്റി ന്റെ ശ്രദ്ധയിൽ കൊണ്ടുവരപ്പെട്ടു. പിന്നീടു് പ്രഭുസ ഭയിലെ അംഗമായിത്തീർന്നദ്ദേഹവും അന്നു് കോമ ൺസു സഭയിലെ ഒരംഗവും ആയിരുന്ന ഹെർബട്ടു് റോബർട്ടു്സു് ആണു്, ജി. പി. യുടെ പ്രേരണയിൽ ആ കൃത്യം നിർവ്വഹിച്ചതു്. ൧൮൯൫-ൽ പൂനായിൽ സമ്മേളിച്ച ഒൻപതാമതു് ഇന്ത്യൻ നാഷണൽ സോ ഷ്യൽ കാൺഫ്രൻസിൽവച്ചു് തിരുവിതാംകൂറിലെ ഈ ഴവർ ഒരു സമുദായമെന്ന നിലയ്ക്കു് അനുഭവിച്ചുകൊ ണ്ടിരുന്ന അവശതകളെ ജി. പി. ശക്തിയേറിയ ഭാഷ യിൽ വിമർശിക്കുകയും, അവരെ 'തൊടീൽ ജാതി'ക്കാ രായി പരിഗണിക്കുന്നതിന്റെ അസാംഗത്യത്തെ വ്യ ക്തമാക്കുകയും ചെയ്തു. ഒരു സമുദായത്തോടു മുഴുവൻ കാണിച്ചുവന്ന ഈ അനീതി രാജ്യത്തിനു് ഒരു തീരാ കളങ്കമായിരിക്കുമെന്നു് അന്നു് അദ്ദേഹം താക്കീതു നൽകി.

ജി. പി. തന്റെ കുട്ടിക്കാലം മുതൽ തിരുവിതാംകൂർ സർക്കാരിനെതിരായി നടത്തിവന്ന രഷ്ട്രീയസമരത്തിനു "തിരുവിതാംകൂർ മെമ്മോറിയൽ" മകുടം ചാർത്തി. പത്തുകൊല്ലത്തെ നിരന്തര ശ്രമത്തിന്റെ ഫലമായി കേവലം മൂകതയിൽ കഴിഞ്ഞിരുന്ന ജനലക്ഷങ്ങളെ ഉയർത്തി തങ്ങളുടെ മൗലികാവകാശങ്ങളെപ്പററി ബോധമുള്ളവരാക്കിത്തീർക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. അദ്ദേഹത്തിന്റെ ഈ നേട്ടം തിരുവിതാംകൂറിന്റെ രാഷ്ട്രീയ ചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായം സമാരംഭിച്ചു.

ജി. പി. തിരുവിതാംകൂറിനു വേണ്ടി അനുഷ്ഠിച്ച മഹനീയ സേവനങ്ങളെപ്പററി അദ്ദേഹത്തിന്റെ ചരമാനന്തരം മധുരയിലെ "സൗത്ത് ഇൻഡ്യൻ മെയിൽ" എഴുതിയിരുന്നതിങ്ങനെയാണു്:

"ഭാരതത്തിലെ ഒരു വിപ്ളവകാരിക്കും ഇത്ര ഉന്നതമായ ഒരു ഉദ്ദേശമോ ഇത്ര വിപുലവും സംപൂർണ്ണവുമായ വിജയമോ ഇതുവരെയുണ്ടായിട്ടില്ല. ഭാരതത്തിലെ മറേറതുഭാഗത്തുമെന്നപോലെ തികച്ചും വിദേശീയവും അനുകമ്പാരഹിതവുമായ ഒരു സ്വേച്ഛാധിപത്യത്തിന്റെ കുത്തടിക്കലിൽ നിന്നു് തന്റെ നാട്ടുകാരെ രക്ഷിക്കുവാൻ സുശക്തവും സുധീരവുമായ ഒരു സമരം നയിച്ച ആ ധീരാത്മാവിനെ, കൃതജ്ഞത നിറഞ്ഞ ഹൃദയത്തോടുകൂടി അദ്ദേഹത്തിന്റെ നാട്ടുകാർ എന്നെന്നും സ്മരിക്കേണ്ടതാണു്", ഇന്നു് ആ മാതൃക

സംസ്ഥാന'ത്തെ വാനോളം പുകഴ്ത്തുന്നവർ കുറച്ചൊന്നുമല്ല. അവിടത്തെ ഭരണരീതിയെപ്പററി പുകഴ്ത്തിപ്പാടുന്നതും സാധാരണയാണു്. പക്ഷേ എണ്ണത്തിലും വണ്ണത്തിലും അതിഭീമവും പദവിയും പ്രതാപവുമുള്ളവർ നയിച്ചിരുന്നതുമായ വൻപിച്ച ശക്തികളോടു് ഏകനായി, അജ്ഞാതനായി പോരാടിയ ആ സേനാനിക്കു് ആ ഭരണരീതികെട്ടിപ്പടുക്കുന്നതിൽ സാരമായ ഒരു പങ്കുണ്ടായിരുന്നു എന്നതു് വിസ്മരിക്കുവാൻ പാടില്ല. സമരം ഏതാണ്ടു് അവസാനിച്ചുകഴിഞ്ഞു. ആ സമരം തുടങ്ങുകയും വിജയകരമായി നയിക്കുകയും ചെയ്ത നേതാവു് നമ്മെ വിട്ടു പിരിയുകയും ചെയ്തു. മരിച്ചവർക്കു് സ്മാരകങ്ങൾ സ്ഥാപിക്കുകയും ആ സ്മാരകങ്ങളിൽ ചില സ്മാരകവാക്യങ്ങൾ കൊത്തിവയ്ക്കുകയും ചെയ്യുന്ന പതിവു് പടിഞ്ഞാറൻതീരപ്രദേശങ്ങളിലെ ജനങ്ങളുടെയിടയിലും നടപ്പുള്ള പക്ഷം ഗോവിന്ദൻ പരമേശ്വരൻപിള്ളയുടെ അന്ത്യവിശ്രമസ്ഥാനത്തെ അലങ്കരിക്കേണ്ടതു് 'തിരുവിതാംകൂർ തിരുവിതാംകൂർകാർക്കു്' എന്ന മുദ്രാവാക്യമാണു്."

## ൪. ജി. പി.—പത്രാധിപർ, പ്രചാരകൻ, കോൺഗ്രസ്സ് പ്രവർത്തകൻ.

ഒരു പത്രപ്രവർത്തകൻ, ഗ്രന്ഥകാരൻ, സമുദായപരിഷ്കർത്താവ്, കോൺഗ്രസ്സ് പ്രവർത്തകൻ മുതലായി വിവിധനിലകളിൽ പരമേശ്വരൻപിള്ളയുടെ മദിരാശിയിലെ പ്രവർത്തനങ്ങളെപ്പററിയുള്ള ശരിയായ വിവരണം ഒരു ലഘുഗ്രന്ഥത്തിൽ സാദ്ധ്യമല്ല. തന്റെ മദിരാശി ജീവിതത്തിനുശേഷം ഇംഗ്ലണ്ടിൽ ഒരു ഗ്രന്ഥകാരനും പ്രസംഗകനുമായി സുപ്രസിദ്ധനായിത്തീർന്ന ജി. പി. ബ്രിട്ടീഷ് കോൺഗ്രസ്സ് കമ്മിററിയിലെ ഒരു അംഗമായിരുന്നു. ആ നിലയിലും തന്റെ മാതൃഭൂമിക്കുവേണ്ടി വളരെ കാര്യങ്ങൾ അദ്ദേഹം ചെയ്തിട്ടുണ്ട്. തിരുവിതാംകൂറുകാരായ തന്റെ നാട്ടുകാർക്കുവേണ്ടി മഹത്തായ സേവനങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരുന്നപ്പോൾ തന്നെ ഒരു നല്ല പത്രപ്രവർത്തകനെന്ന നിലയിലും ജി. പി. പ്രസിദ്ധനായിത്തീർന്നു. മദിരാശിയിൽ സ്ഥിരവാസം തുടങ്ങിയപ്പോൾ മുതൽ ലേഖനവൃത്തി അദ്ദേഹത്തിന്റെ പ്രധാന ആദായമാർഗ്ഗമായിരുന്നു. അദ്ദേഹത്തിന്റെ ലേഖനങ്ങൾക്ക് പ്രാധാന്യം നൽകി മദിരാശിയിലെ പ്രധാനപത്രങ്ങളെല്ലാം പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. കുറെക്കാലത്തേക്ക് "മദ്രാസ് മെയി"ലിന്റേയും "മദ്രാസ് സ്റ്റാൻഡാർഡി"ന്റേയും മുഖപ്രസംഗങ്ങളെഴുതുന്ന ജോലിയും അദ്ദേഹം നിർവ്വഹിച്ചു വന്നിരുന്നു. ൧൮൯൭-ൽ അദ്ദേഹം

“മദ്രാസ് സ്റ്റാൻഡാർഡി”ന്റെ പത്രാധിപരായി നിയമിതനായി. അന്നു് “സ്റ്റാൻഡാർഡ്” ആഴ്ചയിൽ മൂന്നു പ്രാവശ്യം മാത്രമാണു് പ്രസിദ്ധപ്പെടുത്തിയിരുന്നതു്. രണ്ടുകൊല്ലത്തിനുശേഷം ജി. പി. ചില വ്യവസ്ഥകൾക്കു വിധേയമായി പ്രസ്തുത പത്രത്തിന്റെ ചുമതലയും അവകാശങ്ങളും ഏറെറടുത്തു. അദ്ദേഹം സ്വതസ്സിദ്ധമായുണ്ടായിരുന്ന ധൈര്യവും പ്രവർത്തനോത്സുകതയുംകൊണ്ടു് സാമ്പത്തികമായയാതൊരു പിന്തുണയുമില്ലാതിരുന്നിട്ടും ആ പത്രത്തെ ഒരു ദിനപ്പത്രമാക്കി. ജി. പി. യുടെ വിദഗ്ദ്ധനേതൃത്വത്തിൽ “സ്റ്റാൻഡാർഡി”ന്റെ പ്രചാരവും സ്വാധീനശക്തിയും ദൈനംദിനം വർദ്ധിക്കുകയും, അധികം താമസിയാതെ ഭാരതത്തിലെ പൊതുജന ജിഹ്വകളുടെ മുന്നണിയിൽ ഒരു സ്ഥാനം അതു് സമ്പാദിക്കുകയും ചെയ്തു. കേവലം അപ്രധാനമായ ഒരു ആംഗലേന്ത്യൻ ത്രൈവാരികപ്പത്രത്തിന്റെ നിലയിൽ നിന്നും ഒരു പ്രമുഖദേശീയ ദിനപ്പത്രത്തിന്റെ നിലയിലേക്കു് “സ്റ്റാൻഡാർഡ്” ഉയർന്നുവന്നു. പ്രസ്തുത പത്രത്തിന്റെ ആധിപത്യം അദ്ദേഹം ഏറെറടുത്തതോടുകൂടി പുതിയ പുതിയ പംക്തികൾ അതിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങി. സർ ദിൻഷാ വാച്ചാ, ഡബ്ളിയു. എസ്. കെയിൻ, ഏർഡ്‌ലി നോർട്ടൻ തുടങ്ങിയ പ്രമുഖവ്യക്തികൾ “സ്റ്റാൻഡാർഡി”ൽ പതിവായി ലേഖനങ്ങളെഴുതിത്തുടങ്ങിയതും അദ്ദേഹത്തിന്റെ ശ്രമഫലമായിട്ടായിരുന്നു.

"മദ്രാസ് സ്റ്റാൻഡാർഡ്" ഇന്ത്യൻ ദേശീയ പത്രങ്ങളുടെ മുന്നണിയിലേക്ക് അതിവേഗം കുതിച്ചുകയറി. പത്രാധിപർ മദിരാശിയിലെ പൊതു ജീവിതത്തിൽ പ്രാമുഖ്യമാർജ്ജിച്ചു. ആദ്യകാലം മുതൽ തന്നെ ഒരു തികഞ്ഞ ഉല്പതിഷ്ണുവും സാമൂഹ്യ പ്രവർത്തകനുമായിരുന്ന ആ യുവാവ്, "മദ്രാസ് സോഷ്യൽ റിഫോം അസോസിയേഷ"ന്റെ സ്ഥാപകരിൽ ഒരാളായിരുന്നു. മദിരാശിയിലെ മദ്യവർജ്ജന പ്രസ്ഥാന ചരിത്രത്തിനും ജി. പി. യുമായി അഭേദ്യമായ ബന്ധമുണ്ട്. അദ്ദേഹം "ഇൻഡ്യൻ ടെമ്പറൻസ് അസോസിയേഷ"ന്റെ നായകനായിരുന്നു. ഇംഗ്ലണ്ടിലെ തന്റെ ജീവിതകാലത്തു പോലും അദ്ദേഹം ലഹരിസ്സാധനങ്ങളൊന്നും തന്നെ — മദ്യമെന്നല്ല, പുകയില പോലും — ഉപയോഗിച്ചിരുന്നില്ല എന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണു്.

മദിരാശിയിലെ മലയാളികൾ നേതൃത്വത്തിനു വേണ്ടി നോക്കിയിരുന്നതു് ജി പി. യെ ആയിരുന്നു. പൌരുഷവും നിരങ്കുശത്വവും തികഞ്ഞ അദ്ദേഹം കർമ്മോത്സുകതയുടെയും സത്യസന്ധതയുടെയും സജീവമൂർത്തിയായിരുന്നു. നീചമോ നിന്ദ്യമോ ആയ എന്തിനേയും മുഖം നോക്കാതെ വിമർശിക്കുവാനും എതിർത്തു നശിപ്പിക്കുവാനും അദ്ദേഹം ഒരിക്കലും മടിച്ചിരുന്നില്ല. അവശരുടേയും അടിമകളുടേയും ഉന്നമനത്തിനു വേണ്ടി അക്ഷീണയത്നം നടത്തിക്കൊണ്ടിരുന്ന ആ കർമ്മധീരൻ മർദ്ദകർക്കും സ്വേച്ഛാപ്രഭുക്കൾക്കും

ഒരു ഭയങ്കരമൂർത്തിയായിരുന്നു. "ക്രിക്കററ്‌രാജ"നെന്ന്‌ പ്രസിദ്ധനായ രഞ്ജിററ്‌സിങ്ങ്‌ജി ൧൮൯൮-ൽ മദിരാശി സന്ദർശിച്ചപ്പോൾ അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം ജി. പി. നടത്തിയ ഒരു വിരുന്നു സൽക്കാരത്തിൽ പ്രസംഗിച്ചുകൊണ്ടു്, ഏർഡ്‌ലി നാർട്ടൻ പറഞ്ഞ വാക്കുകൾ അന്നു് ജി. പി. ക്കു് മദിരാശിയിലുണ്ടായിരുന്ന നിലയും വിലയും തെളിച്ചു കാണിക്കുന്നവയാണു്:

"പലതരത്തിലും മി. പരമേശ്വരൻപിള്ള നമ്മെല്ലാവർക്കും സുപരിചിതനാണ്. ഒരു പ്രസംഗകനെന്ന നിലയ്ക്കു് അദ്ദേഹം അദ്വിതീയനാണ്. അദ്ദേഹത്തിന്റെ തൂലികയുടെ ശക്തി അനല്പമാണ്. പൊതുജനതാല്പര്യങ്ങൾക്കു വേണ്ടി അചഞ്ചലനായി പോരാടുന്ന അദ്ദേഹം സത്യത്തിന്റെയും ന്യായത്തിന്റെയും കക്ഷി പിടിച്ചുകൊണ്ടു് അശക്തന്റെയും അവശന്റെയും സംരക്ഷകനായിട്ടാണ് കാണപ്പെട്ടിട്ടുള്ളതു്".

നാല്പത്തഞ്ചുകൊല്ലങ്ങൾക്കു ശേഷം തിരുവനന്തപുരത്തെ ഒരു സദസ്സിനെ അഭിസംബോധനചെയ്തുകൊണ്ടു് ഡാ: സി. ആർ. റെഡ്ഡി പറഞ്ഞതു് ഇപ്രകാരമായിരുന്നു:

"ഞാൻ ഒരു വിദ്യാർത്ഥിയായിരുന്നപ്പോൾ മദിരാശിയിലെ യുവലോകംസ്നേഹാദരസമ്മിശ്രമായ ബഹുമാനത്തോടുകൂടി ആദരിച്ചിരുന്ന ഒരു വ്യക്തിയായിരുന്നു പരേതനായ ജി. പരമേശ്വരൻപിള്ള. അന്നു് പൊതു

ജീവിതം ഇന്നത്തേതിൽ നിന്നു് തുലോം വിഭിന്നമായിരുന്നു. ലോകം ഇത്രമാത്രം പുരോഗമിച്ചിരുന്നില്ല. ഇന്നു നാം നേടിക്കഴിഞ്ഞതിന്റെയും നാളെ നാം നേടാൻ പോകുന്നതിന്റെയും അടിക്കല്ലിട്ട മഹാവ്യക്തികളിലൊരാളെന്ന നിലയ്ക്കു് അദ്ദേഹത്തോടുള്ള നമ്മുടെ കടപ്പാടു് നിസ്സീമമാണു്."

ജി. പി. യുടെ പത്രപ്രവർത്തനചരിത്രം ഉജ്ജ്വലവും സംഭവബഹുലവുമായിരുന്നു. അദ്ദേഹത്തിന്റെ ആധിപത്യകാലത്തു് "മദ്രാസ് സ്റ്റാൻഡാർഡി"ൽ പ്രതിപാദിക്കപ്പെട്ട സംഭവങ്ങൾ പലതും വലിയ കോളിളക്കത്തിനു കാരണമായിട്ടുണ്ടു്. അന്നത്തെ മദിരാശി ഗവർണ്ണർ അഹങ്കാരിയും അഗണ്യനുമായ വെൻലോക്ക് പ്രഭുവായിരുന്നു. "വിഡ്ഢിത്തങ്ങളുടെ പഞ്ചവത്സരവാഴ്ച" എന്നാണു് അദ്ദേഹത്തിന്റെ ഭരണകാലത്തെപ്പറ്റി ജി. പി. പറഞ്ഞിരുന്നതു്. അന്നത്തെ ഉദ്യോഗസ്ഥലോകത്തിന്റെ അഹങ്കാരത്തെയും അഴിമതിയെയും പറ്റി എത്ര സുശക്തമായ ഭാഷയിൽ എഴുതിയാലും അദ്ദേഹത്തിനു് അലംഭാവം വന്നിരുന്നില്ല:

"പൗരാണികകാലങ്ങളിൽ നന്മയ്ക്കുവേണ്ടി രക്തസാക്ഷികളാകേണ്ടിവന്നിട്ടുള്ളവരുടെമേൽ വന്യമൃഗങ്ങളെ അഴിച്ചുവിട്ടിരുന്നുവത്രേ! ഇന്നു് വെൻലോക്ക് പ്രഭു നമ്മുടെ ഇടയ്ക്കു് നരഭോജികളെ തുറന്നുവിട്ടിരിക്കുന്നു! അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവം കാണിക്കേണ്ടിടത്തു് അദ്ദേഹം ദയനീയമാംവിധം പരാജയപ്പെട്ടിരി

ക്കുകയാണ്. ജനങ്ങളുടെ ഇടയിൽ അതൃപ്തിയുടെയും അമർഷത്തിൻെറയും വിത്തുകൾ അദ്ദേഹം പാകിക്കഴിഞ്ഞു. ഇവിടെ ഒരു ഇംഗ്ലീഷ് ഭരണമാണോനടക്കുന്നതെന്നു് ജനങ്ങൾ സംശയിച്ചു തുടങ്ങിയിട്ടുണ്ടു്. സ്പെയിനിലും സൈബീരിയയിലും കിരാതഭരണം നടമാടിയിരുന്ന ആ കാലത്തേക്ക് ഈ രാജ്യം ഒന്നു തിരിച്ചുപോയതാണോ എന്നു തോന്നിപ്പോകുന്നു. കിരാതത്വം എങ്ങും സ്വാതന്ത്ര്യമായി വിഹരിക്കുന്നു. അതിൻെറ ചുമതല മുഴുവനും വെൻലോക്ക് പ്രഭുവിനാണ്. നമ്മുടെ ചുററും നഷ്ടപ്പെട്ട മാനത്തോടും തകർന്ന ഹൃദയങ്ങളോടും കഴിഞ്ഞു കൂടുന്നവർ കുറവല്ല. സാധാരണ ജീവിതാവശ്യങ്ങളിൽ നിന്നുപോലും പിടിച്ചുകററപ്പെട്ടവർ ധാരാളമുണ്ടു്. തങ്ങളുടെ ഉററ മിത്രങ്ങളെപ്പോലും സംരക്ഷിക്കുവാനുള്ള കഴിവു് നശിച്ചവരും വിരളമല്ല. ഈ പരിതസ്ഥിതിയിൽ ഒരു അലൗകിക ശക്തിയിൽ വിശ്വസിക്കുന്ന ഏതൊരാൾക്കും അധികം ആരായാതെതന്നെ ഒരു കാര്യം കാണാൻ കഴിയും. ഉദ്യോഗസ്ഥദുഷ്പ്രഭുത്വത്തിൻെറ ശക്തിയേറിയ അടിയേററു് നിസ്സഹായരായിക്കഴിയുന്ന തൻെറ സഹജീവികളുടെ നേരെ കണ്ണടച്ചു കളയാൻ മാത്രം ഹൃദയകാഠിന്യമുള്ള ഒരു വ്യക്തിയുടെ മേൽ, ദൈവശിക്ഷ അതിൻെറ മുഴുവൻ ശക്തിയോടുകൂടിയായിരിക്കും പതിക്കുന്നതു്. വെൻലോക്ക് പ്രഭു തെററുചെയ്യുവരെ രക്ഷിക്കുവാൻ നിരപരാധികളെ വഞ്ചിക്കുകയാണു ചെയ്തിട്ടുള്ളതു്."

ജി. പി. യുടെ തീപ്പൊരി വമിക്കുന്ന ലേഖനങ്ങൾ ഇംഗ്ലണ്ടിലെ പ്രസിദ്ധ പത്രപ്രവർത്തകനായിരുന്ന ഹെൻറി ലബോഷ്യർ കാണുന്നതിനിടയായി. ഒരു പത്രപ്രവർത്തകനെന്ന നിലയ്ക്കുള്ള തന്റെ പരിചയത്തിൽ ഒരു വ്യക്തിയുടെ നേരെ ഇത്ര ശക്തിയേറിയ ഒരു ആക്രമണം കണ്ടിട്ടില്ലെന്നാണ് അവയെപ്പററി അദ്ദേഹം തന്റെ മാസികയായ "ട്രൂത്തിൽ" എഴുതിയിരുന്നതു്. ജനപ്രീതി അണുവളവില്ലെങ്കിലും അനിയന്ത്രിതമായ അധികാരമുള്ള ഒരു ഭരണാധികാരിയെ ഇത്ര നിർഭയമായി വിമർശിക്കുവാൻ തക്ക ചങ്കുററമുള്ളവർ വളരെ കുറവാണ്.

൧൮൯൧-ൽ വെൻലോക്ക് ഉദ്യോഗമൊഴിഞ്ഞു പോയി. അദ്ദേഹം മദ്രാസിൽ നിന്നു പോകുന്നതിനു മുമ്പ് പൊതുജനങ്ങളുടെ പേരിൽ ഒരു മംഗളപത്രം കൊടുക്കണമെന്ന് ഏതാനും സുഹൃത്തുക്കളും അവസര സേവകന്മാരും അഭിപ്രായപ്പെട്ടു. ഇത്ര അസമ്മതനായ ഒരു ഭരണാധികാരിയെ പൊതുജനങ്ങൾ ബഹുമാനിക്കേണ്ടതില്ലെന്നു് ജി. പി.യും വിശ്വസിച്ചു. അക്കാരണത്താൽ മംഗളപത്രസമർപ്പണത്തിനു് എതിരായി ശക്തിയേറിയ ഒരു പ്രചരണം തന്റെ പത്രപങ്ക്തികളിൽ അദ്ദേഹം ആരംഭിച്ചു. തൽഫലമായി വെൻലോക്ക് "യാത്രയയപ്പോ"നും കൂടാതെ തന്നെ യാത്രയാകേണ്ടതായിവന്നു.

സർ. ററി. മുത്തുസ്വാമിഅയ്യരുടെ ഒരു പ്രതിമ മദ്രാസ് ഹൈക്കോർട്ടിൽ സ്ഥാപിക്കണമെന്ന് ഒരു

ആലോചന ഉണ്ടായി. അന്നു് ഉദ്യോഗസ്ഥന്മാരും അല്ലാത്തവരുമായ പല പ്രമുഖവ്യക്തികളും ആ അഭിപ്രായത്തെ ശക്തിയായി എതിർത്തു. എന്നാൽ ജി. പി. അതിനെ പിൻതാങ്ങി ചില ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയെന്നു മാത്രമല്ല "മെമ്മോറിയൽ ഹാളി"ൽ വച്ചു് ഗവർണ്ണരുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ പ്രതിമാസ്ഥാപനത്തിനുവേണ്ടി തീവ്രമായി വാദിക്കുകയും ഒരു പ്രമേയം അവിടെവച്ചു് അംഗീകരിപ്പിക്കുകയും ചെയ്തു. മദ്രാസിൽ ജി. പി. യുടെ ഒരു വൻവിജയമായിരുന്നു അതു്. ഇന്നു ഹൈക്കോടതിക്കെട്ടിടത്തെ അലങ്കരിക്കുന്ന ആ മാർബിൾ പ്രതിമ പ്രമുഖനായ ഒരു പ്രാഡ്വിവാകന്റെ നിസ്തുല്യമായ നേട്ടങ്ങളുടെ മാത്രമല്ല, സമർത്ഥനായ ഒരു പത്രപ്രവർത്തകന്റെ അചഞ്ചലമായ മനശ്ശക്തിയുടെയും സ്മാരകമാണു്.

"സ്റ്റാൻഡാർഡി"ന്റെ അധിപരായപ്പോൾ മുതൽ ജി. പി. ഒരു തികഞ്ഞ കോൺഗ്രസ്സ് പ്രവർത്തകനുമായി. ദേശീയാവശ്യങ്ങൾക്കു വേണ്ടി തന്റെ പത്രപംക്തികൾ അദ്ദേഹം ധാരാളമായി ഉപയോഗിച്ചുവന്നു. ജി. പി. ആദ്യമായി സംബന്ധിച്ച കാൺഗ്രസ്സ് ൧൮൮൯-ൽ ബോംബെയിൽ സമ്മേളിച്ചതാണു്. പക്ഷേ അദ്ദേഹം പ്രമുഖനായ ഒരു കോൺഗ്രസ്സ്പ്രവർത്തകനായതു് ൧൮൯൪-ലെ മദ്രാസ് കോൺഗ്രസ്സുമുതല്ക്കാണു്. ആൽഫ്രഡ് വെബ്ബിന്റെ അദ്ധ്യക്ഷതയിൽ കൂടിയ ആ കോൺഗ്രസ്സിന്റെ കാര്യദർശിമാരിൽ ഒരാളായിരുന്നു അദ്ദേഹം. അതിനു ശേഷം ൧൮൯൫-ൽ സുപ്ര



൧൮൯൬-ൽ കൽക്കട്ടയിൽവച്ചു നടന്ന കാൺഗ്രസ്സ് സമ്മേളനം

മുൻവരി കസേരയിൽ ഇരിക്കുന്നവർ—ഇടതുവശം മുതൽ—ജി. പി. (രണ്ടാമൻ) ഡബ്ളിയു. എസ്. കെയിൻ (പാർലമെന്റു മെമ്പർ), ആർ. എം. സയാനി (കാൺഗ്രസ്സ് അദ്ധ്യക്ഷൻ), ഡാക്ടർ രാഷ്ബിഹാരി ഘോഷ്, ഡബ്ളിയു. സി. ബോനർജി, സുരേന്ദ്രനാഥബാനർജി, ബാലഗംഗാധരതിലകൻ, ഗോപാലകൃഷ്ണഗോഖലെ, മുതൽപേർ.

സിദ്ധ ബംഗാളി നേതാവായ ആനന്ദമോഹനബോസിന്റെ അദ്ധ്യക്ഷതയിൽ മദിരാശിയിൽ വീണ്ടും സമ്മേളിച്ച കോൺഗ്രസ്സിലും ജി. പി. ഒരു കാര്യദർശിയായിരുന്നു. ൧൮൯൫-ൽ പൂനായിലും ൧൮൯൬-ൽ കൽക്കട്ടായിലും നടന്ന സമ്മേളനങ്ങളിലും അദ്ദേഹത്തിനു് ഒരു നല്ല പങ്കുണ്ടായിരുന്നു. കോൺഗ്രസ്സ് സമ്മേളനങ്ങളിൽ അദ്ദേഹം പല പ്രധാന വിഷയങ്ങളെപ്പററിയും പ്രസംഗിച്ചിട്ടുണ്ടെങ്കിലും പലപ്പോഴും വളരെ ആവേശത്തോടുകൂടി സംസാരിച്ചിട്ടുള്ളതു് തെക്കേ ആഫ്രിക്കയിലെ ഇന്ത്യക്കാരുടെ അവശതകളെപ്പററിയാണു്. തെക്കേ ആഫ്രിക്കയിലെ പ്രശ്നങ്ങളെ ശരിയായി പഠിച്ചു് ഗ്രഹിച്ചിരുന്ന ഭാരതീയരിൽ ഒരാളായിരുന്നു അദ്ദേഹം.

മഹാത്മാഗാന്ധി തെക്കേ ആഫ്രിക്കയിൽനിന്നു് ൧൮൯൬-ൽ ഇന്ത്യയിൽ മടങ്ങിയെത്തി. തെക്കേ ആഫ്രിക്കയിലെ ഭാരതീയരുടെ ശോചനീയാവസ്ഥയെപ്പററി ഇന്ത്യയിലെ ജനസാമാന്യത്തിന്റെ ഇടയിൽ ശരിയായ അറിവു് പ്രചരിപ്പിക്കുന്നതിനും അവിടെ നടന്നുകൊണ്ടിരുന്ന സമരത്തിനു് സഹായകമായ പിന്തുണ സമാർജ്ജിക്കുന്നതിനുമായി അദ്ദേഹം ഒരു അഖിലേന്ത്യാ പര്യടനം നടത്തുകയുണ്ടായി. മഹാത്മജി ആദ്യമായി മദിരാശി സന്ദർശിച്ചപ്പോൾ ജി. പി. അദ്ദേഹത്തെ ഹാർദ്ദമായി സ്വീകരിച്ചു് തന്റെ സകലവിധത്തിലുമുള്ള സഹായസഹകരണങ്ങളും സർവ്വാത്മനാ നല്കി.

മററാരെയുംകാരം കൂടുതലായി ജി. പി. ഗാന്ധിജിയ്ക്കും അദ്ദേഹത്തിൻെറ ആദർശങ്ങരംക്കും പ്രബലമായ പിൻതുണ നരംകിയിരുന്നു എന്നു് പിന്നീടു് ഒരവസരത്തിൽ മദിരാശിയിൽവച്ചു് ഗാന്ധിജിതന്നെ പ്രസ്താവിച്ചിട്ടുണ്ടു്. ജി. പി. യിൽ നിന്നും ലഭിച്ച സഹായസഹകരണങ്ങളെപ്പററി കൃതജ്ഞത തുളുമ്പുന്ന വാക്കുകളിൽ ഗാന്ധിജി "സത്യാന്വേഷണ പരീക്ഷകരം" എന്ന തൻെറ ആത്മകഥയിൽ രേഖപ്പെടുത്തിയിരിക്കുന്നതിങ്ങനെയാണു്:

"അവിടെ എനിക്കു ലഭിച്ച ഏററവും വലിയ സഹായം 'മദ്രാസ് സ്റ്റാൻഡാർഡി'ൻെറ പത്രാധിപരായിരുന്ന പരേതനായ ശ്രീ. ജി. പരമേശ്വരൻ പിള്ളയിൽ നിന്നായിരുന്നു. ആ പ്രശ്നത്തെപ്പററി—തെക്കേ ആഫ്രിക്കൻ സ്ഥിതിഗതികളെപ്പററി—ശരിയായിപ്പഠിച്ചിരുന്ന അദ്ദേഹം വേണ്ട ഉപദേശങ്ങരം തരുന്നതിനായി എന്നെ കൂടെക്കൂടെ അദ്ദേഹത്തിൻെറ ആഫീസിലേക്കു ക്ഷണിച്ചിരുന്നു. 'ഹിന്ദു' പത്രത്തിൻെറ അധിപരായ ശ്രീ. ജി. സുബ്രഹ്മണ്യവും ഡാക്ടർ സുബ്രഹ്മണ്യവും അനുഭാവപൂർവ്വമാണു് പെരുമാറിയതു്. ജി. പരമേശ്വരൻ പിള്ളയാകട്ടെ 'മദ്രാസ് സ്റ്റാൻഡാർഡി'ൻെറ പംക്തികരം എൻെറ ഇഷ്ടാനുസരണം ഉപയോഗിക്കുന്നതിനു് വിട്ടുതന്നു. അദ്ദേഹത്തിൻെറ ഈ ദയാപൂർവമായ ഔദാര്യത്തെ ഞാൻ വേണ്ടുവോളം പ്രയോജനപ്പെടുത്തുകയും ചെയ്തു."

൧൮൯൬ ഡിസംബറിൽ ജി. പി. കൽക്കട്ടാ കോൺഗ്രസ്സിൽ പങ്കെടുത്തു. അവിടെവച്ചു് അദ്ദേഹം തെ

ക്കേ ആഫ്രിക്കയിലെ ഇന്ത്യാക്കാരുടെ അവശതകളെ പ്പററിയുള്ള പ്രമേയം അവതരിപ്പിച്ചുകൊണ്ടു് വികാരോത്തേജകമായിചെയ്ത പ്രസംഗമദ്ധ്യേ, ഇപ്രകാരം പറഞ്ഞു.

"നമ്മുടെ സ്ഥിതി എത്ര വിചിത്രമാണു്! ഇന്ത്യയിൽ സാമ്രാജ്യനിയമസഭയിൽ അംഗങ്ങളായിരിക്കുവാൻ നമുക്കു് അനുവാദമുണ്ടു്. ഇംഗ്ലണ്ടിൻെറ അഭിമാനമായ കോമൺസു് സഭയിൽപോലും നമുക്കു് പ്രവേശനം നിഷേധിച്ചിട്ടില്ല. പക്ഷേ തെക്കേ ആഫ്രിക്കയിൽ ഒരു അനുവാദപത്രം കൂടാതെ സഞ്ചരിക്കുവാൻ നമുക്കു് സ്വാതന്ത്ര്യമില്ല. നാം രാത്രിയിൽ സഞ്ചരിച്ചുകൂടാ; നമുക്കു് ചില പ്രത്യേകസ്ഥലങ്ങളിൽ മാത്രമേ വാസസ്ഥലങ്ങൾ അനുവദിച്ചിട്ടുള്ളു; തീവണ്ടിയിൽ ഒന്നും രണ്ടും ക്ലാസുകളിൽ നമുക്കു് പ്രവേശനമില്ല; ട്രാം വണ്ടികളിൽനിന്നു് നാം ബഹിഷ്കരിക്കപ്പെടുന്നു; നടക്കാവുകളിൽ നിന്നു് നമ്മെ തള്ളിമാററിക്കളയുന്നു; ഹോട്ടലുകളുടെ കവാടങ്ങൾ നമ്മുടെ മുമ്പിൽ അടയ്ക്കപ്പെടുന്നു; പൊതുവായുള്ള സ്നാനഘട്ടങ്ങളിൽ നമുക്കു് പ്രവേശനമില്ല. നാം അവിടെ അധിക്ഷേപിക്കപ്പെട്ട, ചവുട്ടി തേയ്ക്കപ്പെട്ട, ശപിക്കപ്പെട്ട ഒരു ജനവിഭാഗമാണു്. ഒരു മനുഷ്യനും ക്ഷമിക്കുവാനും സഹിക്കുവാനും സാധിക്കാത്തവിധത്തിൽ നീചനീചമായ പെരുമാററമാണു് നമുക്കു് അവിടെ ലഭിക്കുന്നതു്."

കൽക്കട്ടായിലിരുന്നപ്പോൾ ആനന്ദമോഹന ബോസു്, സർ സുരേന്ദ്രനാഥ ബാനർജി, ഡബ്ളിയൂ. സി. ബോണർജി മുതലായ സുപ്രസിദ്ധ കോൺഗ്രസ്സു്

നേതാക്കന്മാരുടെ ആതിഥ്യം സ്വീകരിക്കുവാനുള്ള സന്ദർഭം ജി. പി. ക്കു് ലഭിച്ചു. കൽക്കട്ടായിൽനിന്നും മടങ്ങിയെത്തിയതിനുശേഷം ആനന്ദമോഹന ബോസിനയച്ച ഒരു കത്തിനു് ജി. പി. ക്കു് താഴെക്കാണുന്ന മറുപടി ലഭിക്കുകയുണ്ടായി:

൧൩൯, ധർമ്മതോല സ്ട്രീറ്റ്,
കൽക്കട്ടാ,
൧൮൯൦, ജനുവരി, ൧൮.

എന്റെ പ്രിയപ്പെട്ട മി: പിള്ളേ,

അങ്ങു് ൧൪-ാം തീയതി അയച്ചകത്തു് ഇന്നു് സസന്തോഷം കൈപ്പററി. അങ്ങയുടെ ഇവിടത്തെ താമസത്തെപ്പററിയും ഇവിടെനിന്നും പോകുന്നതിന്റെ തലേന്നാൾ സായാഹ്നത്തിലെ സല്ക്കാരത്തെപ്പററിയും സുഖകരങ്ങളായ സ്മരണകളാണു് അങ്ങേയ്ക്കുള്ളതെന്നു് അറിയുന്നതിൽ പ്രത്യേകിച്ചു് സന്തോഷമുണ്ടു്. ആ ദിവസങ്ങളിൽ അങ്ങയേക്കാൾ സുഖമനുഭവിച്ചവർ വാസ്തവത്തിൽ ഞങ്ങളായിരുന്നു. കോൺഗ്രസ്സിന്റെ വാർഷികസമ്മേളനംകൊണ്ടു് ഈ മാതിരി സാമൂഹ്യ സമ്പർക്കങ്ങൾക്കു് സൌകര്യം ലഭിക്കുന്നുണ്ടെന്നുള്ളതു് അതിപ്രധാനമായ ഒരു സംഗതിയാണു്. ഈ മഹാരാജ്യത്തിന്റെ വിവിധഭാഗങ്ങളിൽ വസിക്കുന്ന ജനവിഭാഗങ്ങൾ കൂടുതൽ കൂടുതൽ അടുക്കുന്നതിനും, പരസ്പരം മനസ്സിലാക്കുന്നതിനും, കാലക്രമേണ ഇടയാവുകയും അങ്ങനെ ഒരു ഉറച്ച മൈത്രിയും സഹാനുഭൂതി



അനന്ദമോഹന ഘോസ്

യും സംസ്കൃഷ്ടമാകകയും ചെയ്യുമെന്നു് ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

എൻെറ ഭാര്യയും പുത്രിയും, അവരെപ്പററി അങ്ങയെ ഓർമ്മിപ്പിക്കുവാനും ഇനി അങ്ങു് ഞങ്ങളുടെ ഇടയ്ക്കു് സമാഗതനാകുന്നതു് എന്നാണെന്നു് അന്വേഷിക്കുവാനും എന്നോടു് ആവശ്യപ്പെടുന്നു. അങ്ങേയ്ക്കു് സുഖമാണെന്നു വിശ്വസിച്ചുകൊണ്ടു്,

സസ്നേഹം,

എ. എം. ബോസ്.

ഇതിനകം അതിസമർത്ഥനായ ഒരു പത്രപ്രവർത്തകനെന്ന നിലയ്ക്കു് ജി. പി. ഇന്ത്യയിലെങ്ങും പ്രശസ്തിയാർജ്ജിച്ചിരുന്നു. അദ്ദേഹത്തിൻെറ "മദ്രാസ് സ്റ്റാൻഡാർഡ്" പത്രം പുരോഗമനപരങ്ങളായ പൊതുജനാഭിപ്രായങ്ങളുടെ ഒരു പ്രകടന രംഗമായി തീർന്നു. ഒരു വിദഗ്ദ്ധശാസ്ത്രജ്ഞനെന്ന നിലയിൽ അഖിലലോകപ്രശസ്തിയാർജ്ജിച്ചിട്ടുള്ള ആചാര്യ പി. സി. റേ ജി. പി. ക്കു് അയച്ച ഒരു കത്തു് "സ്റ്റാൻഡാർഡ്" പത്രത്തിൻെറയും പത്രാധിപരുടെയും അന്നത്തെ സമുന്നതപദവിക്കു സാക്ഷ്യം വഹിക്കുന്നതാണു്:

പ്രസിഡൻസികോളേജ്, കൽക്കട്ടാ,
൧൮൯൫ ജാനുവരി ൧൦.

എൻെറ പ്രിയപ്പെട്ട സർ,

അങ്ങു് ഈയിടെ ഇവിടെ വന്നിരുന്നപ്പോൾ ശ്രീ. എ. എം. ബോസിൻെറ വസതിയിൽ വച്ചു്

അങ്ങയെകാണകയും കോൺഗ്രസ്സ് സമ്മേളനത്തിൽ വച്ചു അങ്ങയുടെ പ്രസംഗം കേൾക്കുകയും ചെയ്യെങ്കിലും നാം തമ്മിൽ പരിചയപ്പെടാൻ സാധിക്കാതെപോയതു് നിർഭാഗ്യകരം തന്നെ.

രസതന്ത്രത്തിൽ എൻെറ ഏററവും പുതിയ ഗവേഷണങ്ങളുടെ വിവരണം ഇതോടൊന്നിച്ചു്, അതു് പ്രസിദ്ധീകരിക്കുന്നതിനു മുമ്പു തന്നെ, അയയ്ക്കുന്നു. അങ്ങയുടെ പത്രം മദിരാശിയിലെ ഏററവും പുരോഗമനോന്മുഖമായ വിഭാഗത്തെ പ്രതിനിധീകരിക്കുന്നു എന്നാണ് ഞാൻ അറിഞ്ഞിട്ടുള്ളതു്. നമ്മുടെ രാജ്യത്തിൻെറ ആശാകേന്ദ്രങ്ങളായ യുവജനങ്ങളിൽ—അടുത്ത തലമുറയിൽ—ഗവേഷണത്തിനുള്ള താല്പര്യവും ആവേശവും ജനിപ്പിക്കുവാൻ അങ്ങു് ശ്രമിക്കുന്നതു് അഭികാമ്യമായിരിക്കും. എൻെറ സഹപ്രവർത്തകനായ ഡാക്ടർ ജെ. സി. ബോസും ഞാനും ഈ വിഷയത്തിൽ കുറച്ചെല്ലാം പ്രവർത്തിച്ചിട്ടുണ്ടു്. ആ പ്രവർത്തനങ്ങൾ ഇടയ്ക്കു് വച്ചു് നിന്നുപോകാൻ ഇടയാകരുതെന്നു് ഞങ്ങൾ ആഗ്രഹിക്കുന്നു.

സൗഹൃദപുരസ്സരം,
അങ്ങയുടെ വിശ്വസ്തൻ,
പി. സി. റേ.

മഹാനായ ദാദാഭായി നവറോജി ഇംഗ്ലണ്ടിൽ ഭാരതത്തിനും ഭാരതീയർക്കും വേണ്ടി അവിശ്രമം പ്രയത്നിച്ചുകൊണ്ടിരിക്കുന്ന കാലമായിരുന്നു അതു്. തൻെറ

പ്രവർത്തനങ്ങൾക്ക് ശരിയായ പ്രചാരം ലഭിക്കുന്നതിന് അദ്ദേഹം തിരഞ്ഞെടുത്ത ഉപകരണം "മദ്രാസ് സ്റ്റാൻഡാർഡാ"യിരുന്നു. "സ്റ്റാൻഡാർഡിന്" അന്നുണ്ടായിരുന്ന പ്രമാണ്യത്തിന് ഇതും ഒരു തെളിവാണ്. ൧൮൯൭-സെപ്തംബർ ൨൩-ാം തീയതി ആ വന്ദ്യവയോധികൻ ലണ്ടനിൽ നിന്ന് ജി. പി.ക്ക് അയച്ച ഒരു കത്തിൽ ഇങ്ങനെ പ്രസ്താവിച്ചിട്ടുണ്ട്:

"സിവിൽ സർവ്വീസ് കമ്മീഷണരന്മാരുമായി ഞാൻ നടത്തിയ എഴുത്തുകുത്തുകളും അതേപ്പററി പത്രാധിപരുടെ ഒരു കുറിപ്പും വേൾസ്ലി പ്രഭുവിന്റെ വിസ്താരത്തിൽ എന്റെ പങ്കും കാണിക്കുന്ന ഭാഗങ്ങൾ 'ഇൻഡ്യ' *യിൽനിന്ന് വെട്ടിയെടുത്ത് താങ്കൾക്ക് അയയ്ക്കുന്നു. ഇവയെല്ലാം 'മദ്രാസ് സ്റ്റാൻഡാർഡി'ൽ പ്രസിദ്ധീകരിന്നതു് നന്നായിരിക്കുമെന്നുതോന്നുന്നു. ഐക്യരാജ്യങ്ങളിലെ (United Kingdom) സിവിൽ സർവ്വീസിൽ പ്രവേശനമനുവദിച്ചതിനെ ഭാരതീയജനത ശരിയായി ഉപയോഗിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു."

൧൮൯൭ ഒക്ടോബർ ൨൯-ാം തീയതി നവറോജി വീണ്ടും ജി. പി. ക്ക് എഴുതി:

"ഇക്കൊല്ലത്തെ കമ്മീഷനിൽ എന്റെ ചോദ്യങ്ങൾ അടങ്ങിയ 'ഇൻഡ്യ' അവശേഷം ഇന്നത്തെ

* ലണ്ടനിൽനിന്ന് ബ്രിട്ടീഷ് കോൺഗ്രസ്സ് കമ്മിററി പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു വാരപത്രം.

തപാലിൽ താങ്കൾക്കു കിട്ടും. അതുമുഴുവൻ സൗകര്യമുള്ള തവണകളിലായി താങ്കളുടെ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുകയും അങ്ങനെ അതിനു് ഭാരതീയ ജനതയുടെ ഇടയിൽ ശരിയായ പ്രചാരണം നൾകുകയും ചെയ്യുമെന്നു് പ്രത്യാശിക്കുന്നു."

പുരോഗമനപരമായ ഒരു പത്രമെന്ന നിലയ്ക്കു് ഇന്ത്യയിലും ഇംഗ്ലണ്ടിലും "സ്റ്റാൻഡാർഡി"നുണ്ടായിരുന്ന മതിപ്പിനു് ഇതിൽ കൂടുതൽ തെളിവു് ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ദേശീയ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന സകലർക്കും ഒരു ശക്തികേന്ദ്രമായിരുന്നു "സ്റ്റാൻഡാർഡ്". തനിക്കു ലഭിച്ച പരിപൂർണ്ണമായ സഹകരണത്തെപ്പററി ഏർഡ്ലി നോർട്ടൻ കൃതജ്ഞതാ പുരസ്സരം അനുസ്മരിച്ചിട്ടുണ്ടു്:

പാരീസ് ബിൽഡിംഗ്സ്,
൧൮൯൭ ഏപ്രിൽ ൧.

എന്റെ പ്രിയപ്പെട്ട പരമേശ്വരാ,

ഇന്നത്തെ "സ്റ്റാൻഡാർഡി"ലെ രണ്ടു ഉപമുഖപ്രസംഗങ്ങൾ വായിച്ചു. ഞാൻ തികച്ചും അർഹിക്കുന്നില്ലെങ്കിലും താങ്കൾ തികഞ്ഞ ആത്മാർത്ഥതയോടെ നൾകിയിരിക്കുന്ന പ്രശംസകൾക്കു് എന്റെ നന്ദിപ്രകടിപ്പിച്ചുകൊള്ളട്ടെ. താങ്കൾ എന്നും എന്നോടു് ഒരു ഉറച്ച നിലയാണു് സ്വീകരിച്ചിട്ടുള്ളതു്. താങ്കളുടെ തൂലികയുടെ പിന്തുണ എനിക്കു് നൾകുവാൻ പ്രേരിപ്പിച്ച ഉദാരമനസ്ഥിതിയെ ഞാൻ അഭിനന്ദിക്കുന്നു.



ഏർഡ്ലി നോർട്ടൻ

എനിക്കു് ഇത്രമാത്രമേ പറയാനുള്ളു. ഈ നാടിനോടും നാട്ടുകാരോടുമുള്ള എന്റെ മനോഭാവം മാറുന്നതിനു് യാതൊന്നിനും സാധിച്ചിട്ടില്ല; സാധിക്കുകയുമില്ല. ആദർശങ്ങൾ എക്കാലവും ചലനാത്മകങ്ങളായ സംഭവങ്ങളെക്കാൾ വലിയവയാണു്. എപ്പോഴെങ്കിലും പ്രാദേശികകാര്യങ്ങളിൽ സജീവമായി പങ്കെടുക്കുവാൻ ഒരു സന്ദർഭം ലഭിക്കുന്നപക്ഷം എന്റെ കഴിവുകൾ ഇതിനു മുമ്പെന്നപോലെ മേലിലും ഈ നാട്ടിലെ ജനങ്ങൾക്കുവേണ്ടി വിനിയോഗിക്കുന്നതിനാണു് ഞാൻ ആഗ്രഹിക്കുന്നതു്. പല കാര്യങ്ങളിലും അവരുടെ താല്പര്യങ്ങൾ യൂറോപ്യൻ താല്പര്യങ്ങളുമായി വാസ്തവത്തിൽ ഏററുമുട്ടാറില്ല. ഈ പരമാർത്ഥം വ്യക്തവും ശക്തവുമായ രീതിയിൽ ലോകസമക്ഷം ഉയർത്തിക്കാണിക്കുവാനുള്ള തന്റേടവും ധൈര്യവുമാണു് ഇന്നു് ആവശ്യമായിരിക്കുന്നതു്.

കൃതജ്ഞതാപുരസ്സരം,

താങ്കളുടെ,

ഏർഡ്‌ലി നോർട്ടൻ.

## ൭. ലണ്ടൻ സന്ദർശനം

൧൮൯൭-ൽ വിക്ടോറിയാ മഹാരാജ്ഞിയുടെ വജ്രജൂബിലി ആഘോഷങ്ങളിൽ പങ്കുകൊള്ളുന്നതിനായി ഡാക്ടർ ററി. എം. നായരോടുകൂടി ജി. പി. ഇംഗ്ലണ്ടു് സന്ദർശിച്ചു. ഈ യാത്രയിൽ ഡോ:നായർ ജി. പി. യുടെ സുഹൃത്തും ഭിഷക്കും മാർഗ്ഗദർശിയു (Friend, physician and guide) മായിരുന്നു. ഇംഗ്ലണ്ടിലെ പര്യടനകാലത്തു് അവിടത്തെ സാമാന്യജനങ്ങൾക്കു കേവലം അജ്ഞാതമായിരുന്ന പല ഭാരതീയപ്രശ്നങ്ങളെപ്പററിയും നിരവധിയോഗങ്ങളിൽ അദ്ദേഹം പ്രസംഗിക്കുകയുണ്ടായി.

ഇംഗ്ലണ്ടിലെ താമസക്കാലത്തു് പല രസകരങ്ങളായ സംഭവങ്ങളും ഉണ്ടായിട്ടുണ്ടു്. ഒരു ദിവസം ജി. പി. ലണ്ടനിലെ ഒരു അന്തർഭൌമികറെയിൽവേസ്റ്റേഷനിൽ നിൽക്കുകയായിരുന്നു. അന്നത്തെ പത്രത്തിൽ ബാലഗംഗാധര തിലകന്റെ അറസ്റ്റിനെപ്പററിയുള്ള വാർത്ത പ്രസിദ്ധപ്പെടുത്തിയിരുന്നു. അതു വായിച്ച ഒരു മാന്യൻപെട്ടെന്നു് ജി. പി. യുടെ നേരെതിരിഞ്ഞു് തിലകൻ ഇൻഡ്യയിലെ ഒരു കാട്ടുജാതിക്കാരുടെ തലവനല്ലേ*എന്നു ചോദിച്ചു. ആ ചോദ്യം കേട്ടു ജി. പി. മന്ദഹസിച്ചു കൊണ്ടു് "അല്ല, അദ്ദേഹം ഒരു പരിഷ്കൃതവർഗ്ഗക്കാരുടെ രുഷ്ടനായ പ്രമാണിയാണു്."*എന്നു് മറുപടി പറഞ്ഞു. തുടർന്നു്, മഹാനായ ആ ഭാരതീയനേതാവിനു് അതിർത്തിദേശത്തെ മലവർഗ്ഗക്കാരു

---

* The leader of a wild tribe.
* "No, he is the wild leader of a civilized tribe."



ഡാക്ടർ ററി. എം. നായരും ജി. പി. യും ഇംഗ്ലണ്ടിൽ

മായി യാതൊരു ബന്ധവുമില്ലെന്നും ആ "പരിഷ്കൃത നായ" ധ്രുവരയെ അദ്ദേഹം പറഞ്ഞു മനസ്സിലാക്കി. ഇംഗ്ലീഷ്കാർക്ക് ഇൻഡ്യയെപ്പററിയും ഇൻഡ്യക്കാരെ പ്പററിയും അത്ര ഭീമമായ അജ്ഞതയാണുണ്ടായിരുന്നത്. ജി. പി. തൻെറ ചുരുങ്ങിയകാലത്തെസന്ദർശനത്തിനി ടയ്ക്കു് അനവധി പ്രസംഗങ്ങൾ കൊണ്ടു് ഇംഗ്ലീഷ് ജനതയുടെ ഈ അജ്ഞത നീക്കുവാൻ കഴിവതു് ശ്രമിച്ചു. അക്കാലത്താണു് ഇംഗ്ലീഷുകാരായ പല പ്രമുഖ വ്യക്തികളുമായി പരിചയപ്പെടുന്നതിനും അവരിൽ പലരുടെയും സ്നേഹം ആർജ്ജിക്കുന്നതിനും അദ്ദേഹത്തിനു് സൌകര്യം ലഭിച്ചതു്. മദ്യവർജ്ജന പ്രസ്ഥാനത്തിൻെറ ഒരു പ്രസിദ്ധ നേതാവും പാർല മെൻറ് അംഗവുമായിരുന്ന ഡബ്ളിയു. എസ്. കെയിൻ, ജി. പി. യുടെ ബഹുമാനാർത്ഥം നൽകിയ സൽക്കാരത്തിൽ ഇംഗ്ലീഷ്കാരും ഇന്ത്യാക്കാരുമായ ഒട്ട ധികം മാന്യന്മാർ സന്നിഹിതരായിരുന്നു. ഹാവാർ ഡൻ മന്ദിരത്തിൽവച്ചു് മഹാനായ ഗ്ലാഡ്സ്റ്റനെ സന്ദർ ശിക്കുവാനും ആ രാജ്യതന്ത്രജ്ഞൻെറ ഒരു സുഹൃത്താ കുവാനും ജി. പി. ക്കു സാധിച്ചു. തൻെറ ജീവിത ത്തിലെ ഏററവും ആനന്ദകരമായ ഒരു സംഭവമായി രുന്നു ആ സന്ദർശനമെന്നു് ജി പി. പിന്നീടു് പല പ്പോഴും പറയാറുണ്ടായിരുന്നു.

ജി. പി. ഇംഗ്ലണ്ടിലായിരുന്നപ്പോൾ "മെസ്സേഴ് സ് റൂട്ട്ലജ് ആൻഡ് സൺസ്" എന്ന പ്രസിദ്ധീകര ണശാലക്കാർ അദ്ദേഹത്തിൻെറ "റപ്രസൻററീവ്"

ഇൻഡ്യൻസ്" എന്ന ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി. മുപ്പത്തിയാറു പ്രമുഖ ഭാരതീയരുടെ ജീവചരിത്രങ്ങളടങ്ങിയ ആ ഗ്രന്ഥത്തിനു് മുഖവുരയെഴുതിയതു് മുമ്പു് ബോംബെ ഗവർണ്ണരായിരുന്ന സർ. റിച്ചാർഡ് ടെമ്പിൾ ആണ്. അതിലടങ്ങിയിരുന്ന പന്ത്രണ്ടു ജീവചരിത്രങ്ങൾ ൧൮൯൬-ൽ "റപ്രസൻററീവ് മെൻ ഓഫ് സൗത്തു് ഇൻഡ്യാ" എന്ന പേരിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയായിരുന്നു. അന്നു് ആ ഗ്രന്ഥത്തിനു് ഇൻഡ്യയിലും ഇംഗ്ലണ്ടിലും നല്ല ഒരു സ്വീകരണമാണ് ലഭിച്ചതു്. "ഇന്ത്യയെപ്പററിയുള്ള ഞങ്ങളുടെ (ബ്രിട്ടീഷ്കാരുടെ) വിരളമായ അറിവിനെ വളരെ വിപുലപ്പെടുത്തുവാൻ പര്യാപ്തമായ ഒരു പ്രസിദ്ധീകരണമാണ് ഇതു്," എന്നാണ് ഗ്ലാഡ്സ്റ്റൻ അഭിപ്രായപ്പെട്ടതു്. "ഈ ജോലി സ്വയം ഏറെറടുക്കുകയും അതു് വിജയകരമായി നിർവഹിക്കുകയും ചെയ്തുകൊണ്ടു് നിങ്ങൾ മഹത്തായ ഒരു സേവനമാണ് ചെയ്തതു്" എന്നു് മഹാദേവ ഗോവിന്ദറാനഡേയും, "ഈ ഗ്രന്ഥത്തിൽ മറെറന്തിനേക്കാളും അതിന്റെ സുശക്തവും അനുരൂപവുമായ ഭാഷാരീതിയാണ് എന്നെ ആകർഷിച്ചതു്; ഭാരതീയരായ നമുക്കു് സാധാരണ പററാറുള്ള തെററുകളൊന്നുംതന്നെ ഈ ഗ്രന്ഥത്തിലില്ല," എന്നു് സർ ഫെറോസ്ഷാ മേത്തായും അന്നു് ആ ഗ്രന്ഥത്തെപ്പററി അഭിപ്രായപ്പെട്ടിട്ടുണ്ടു്. "റപ്രസൻററീവ് ഇൻഡ്യൻസി"ന്റെ പ്രസിദ്ധീകരണം ഭാരതീയരുടെ ജീവചരിത്ര സാഹി

ത്വത്തിന് ഒരു ഗണ്യമായ സംഭാവനയായിരുന്നു. ഡബ്ളിയൂ. ഡബ്ളിയൂ. ഹണ്ടർ എന്ന ചരിത്രകാരൻ പ്രസ്തുത പ്രസിദ്ധീകരണത്തെ ഹാർദ്ദമായി അനുമോദിച്ചുകൊണ്ടു് "ലണ്ടൻടൈംസി"ൽ ഒരു നിരൂപണം എഴുതി. ഡബ്ളിയൂ. എസ്. കെയിൻ തന്റെ "അബ്കാരി" എന്ന പത്രത്തിൽ എഴുതിയ ഗ്രന്ഥനിരൂപണത്തിൽ "പ്രതിപാദ്യവസ്തുവിലും പ്രതിപാദനരീതിയിലും ഒരുപോലെ നന്നായിട്ടുള്ള ഒരു ഗ്രന്ഥം" എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളതു്. രമേശചന്ദ്രദത്തു് അഭിപ്രായപ്പെട്ടതു്, "വിദഗ്ദ്ധവും അനുഭാവപൂർവ്വവുമായ രീതിയിൽ എഴുതപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥം ഭാരതത്തിലെ ഒരു മാതൃകാഗ്രന്ഥമായിത്തീരും" എന്നാണ്. ജി. പി. ഒരു വിദ്യാർത്ഥിയായിരുന്നപ്പോൾ അദ്ദേഹത്തെ കണക്കിലേറെ ഉപദ്രവിച്ചിട്ടുള്ള ദിവാൻ വെമ്പാകം രാമയ്യങ്കാരുടെ ജീവചരിത്രം ഈ രണ്ടു ജീവചരിത്രഗ്രന്ഥങ്ങളിലും ചേർത്തിരുന്നു എന്നതു് പ്രത്യേകം പ്രസ്താവ്യമാണ്.

ഇംഗ്ലണ്ടു് സന്ദർശനാവസരത്തിൽ തന്റെ ശ്രദ്ധയെ ആകർഷിച്ച സകലതിന്റേയും സജീവചിത്രങ്ങൾ അദ്ദേഹം "മദ്രാസ് സ്റ്റാൻഡാർഡി"ൽ എഴുതിക്കൊണ്ടിരുന്നു. അവയെല്ലാം ശേഖരിച്ച് "ലണ്ടനും പാരീസും: ഒരു ഭാരതീയന്റെ കണ്ണുകളിൽകൂടി" എന്ന പേരിൽ ഒരു ലഘുഗ്രന്ഥം പിന്നീടു് പ്രസിദ്ധപ്പെടുത്തി. ആ ഗ്രന്ഥത്തിലെ പരാമർശങ്ങളെപ്പററി ഒരു ആംഗല സാഹിത്യകാരിയായ മിസ് ബെല്ലിങ്ങ്ടൺ, ജി. പി ക്കു് എഴുതിയിരുന്നതിങ്ങനെയാണ്:

"അസാമാന്യ പാടവത്തോടു കൂടി എഴുതപ്പെട്ട അവയുടെ ഭാഷാരീതി ഇംഗ്ലീഷുകാരായ എഴുത്തുകാർക്കു പോലും അസൂയ ഉളവാക്കത്തക്കതാണു്. ഞങ്ങളിൽ പലർക്കും സ്വന്തം അറിവിന്റെ പരിമിതിയെപ്പററി ലജ്ജ തോന്നത്തക്കവണ്ണം അത്രയധികം പരാമർശങ്ങൾ അവയിലുണ്ടു്. അവയിൽ തെളിഞ്ഞുകാണുന്ന സൂക്ഷ്മവും നിശിതവുമായ നിരീക്ഷണപാടവം നിങ്ങളുടെ സമയം നിങ്ങൾ എത്രഭംഗിയായി പ്രയോജനപ്പെടുത്തി എന്നതിനു് സജീവോദാഹരണമാണു്. ഇത്ര ചുരുങ്ങിയ ഒരു സന്ദർശനത്തിനിടയ്ക്കു് ഞങ്ങളെപ്പററിയും ഞങ്ങളുടെ ജീവിതത്തെപ്പററിയും ഞങ്ങളുടെ ചിന്താഗതിയെപ്പററിയും ഇത്ര സൂക്ഷ്മമായും സമ്പൂർണ്ണമായും മനസ്സിലാക്കുവാൻ നിങ്ങൾക്കു് സാധിക്കുമെന്നു് ഞാൻ പ്രതീക്ഷിച്ചിരുന്നില്ല. നിങ്ങൾ തീർച്ചയായും അനുഗൃഹീതനായ ഒരു നിരീക്ഷണ പടുവാണു്."

## ൩. തിരികെ ഇന്ത്യയിലേക്ക്

ഇംഗ്ലണ്ടിൽനിന്നു മടങ്ങിയെത്തിയ ജി. പി. ക്ക് നാട്ടുകാരിൽനിന്ന് ഹാർദ്ദമായ ഒരു സ്വീകരണം ലഭിച്ചു. ഇംഗ്ലണ്ടിലെ തന്റെ അനുഭവങ്ങളെപ്പററി അദ്ദേഹം ഒരു പ്രസംഗപരമ്പര നടത്തി. അന്നത്തെ സാധാരണ ഇന്ത്യൻദേശീയ വാദികളെപ്പോലെ ജി. പി. ക്കും ബ്രിട്ടീഷ് ജനതയെപ്പററി അതിരററ മതിപ്പുണ്ടായിരുന്നു. തന്റെ ജീവിതത്തിലെ മഹത്തായ ഒരു സ്വപ്നം യഥാർത്ഥ്യമായിപ്പരിണമിച്ചുവെന്നുള്ള ഒരു തോന്നലാണ് ഇംഗ്ലണ്ട് സന്ദർശനാനന്തരം അദ്ദേഹത്തിനുണ്ടായിരുന്നത്. മടക്കയാത്രയിൽ അദ്ദേഹം തന്റെ അനുഭവങ്ങളെപ്പററി ഇങ്ങനെ എഴുതി:

"ബ്രിട്ടീഷ് ജനതയുടെ മഹത്തായ ശക്തി, പ്രതാപം, പാടവം, ബുദ്ധി മുതലായവയെപ്പററി അടിയുറച്ച വിശ്വാസത്തോടുകൂടിയാണ് ഞാൻ ഇന്ത്യയിലേക്ക് മടങ്ങുന്നത്. ഇൻഡ്യയുടെ നിലനില്പോ പതനമോ ബ്രിട്ടനെ ആശ്രയിച്ചിരിക്കുന്നു. ഈ ആശയം ഒരു യാഥാർത്ഥ്യമാക്കുന്നതിനുള്ള ഏക മാർഗ്ഗം ബ്രിട്ടന്റെയും ഇന്ത്യയുടെയും താല്പര്യങ്ങൾക്ക് ഒരു പൊരുത്തമുണ്ടാക്കുകയാണ്. നിർഭാഗ്യകരമായ പരിതസ്ഥിതിയിൽ ഇന്ന് ഈ രണ്ടു ജനവിഭാഗങ്ങളേയും അകററി നിർത്തുന്ന ഒരു വിടവുണ്ട്. നിറഭേദം കൊണ്ടുണ്ടായിട്ടുള്ള ഈ ഭിന്നത ഇല്ലായ്മചെയ്യേണ്ടതാവശ്യമാണ്. ബ്രിട്ടനിൽ ഇങ്ങനെയൊരു വ്യത്യാസമില്ല; പിന്നെ

ഇൻഡ്യയിൽ അതു് എന്തിനാണു് ആചരിക്കുന്നതു്? ലണ്ടനിലെ തെരുവുവീഥികളിൽ എന്നെ ആളുകൾ തുറിച്ചു നോക്കിയിട്ടുണ്ടു്. എഡിൻബറോയിൽ അങ്ങുമിങ്ങും ഓടിനടന്നിരുന്ന കൊച്ചു കുട്ടികൾ എന്നെ കാണുവാൻ പെട്ടെന്നു് കളിനിർത്തി നിന്നിട്ടുണ്ടു്. ഡബ്ളിനിലെ സുന്ദരിമാർക്കു് എന്നെ കണ്ടപ്പോൾ ചിരി അടക്കുവാൻ വിഷമമായിരുന്നു. വേത്സിന്റെ പ്രാന്തപ്രദേശത്തുള്ള ചെസ്റ്ററിൽ സ്നേഹമയികളായ അമ്മമാർ തങ്ങളുടെ കുഞ്ഞുങ്ങൾക്കു് ഈ 'കറുത്തമനുഷ്യനെ' ചൂണ്ടിക്കാണിച്ചു കൊടുത്തിട്ടുണ്ടു്. പക്ഷെ ഇംഗ്ലണ്ടിലോ സ്കോട്ടു്ലണ്ടിലോ അയർലണ്ടിലോ വെയിത്സിലോ എന്നെപ്പറ്റി നിർദ്ദയമായി ഒരു വാക്കുപോലും ആരും എന്നോടുപറഞ്ഞിട്ടില്ല. അവിടങ്ങളിലെ ജനങ്ങൾ എന്നോടു് അത്യന്തം മര്യാദയോടുകൂടിയാണു് പെരുമാറിയതു്; എന്നുമാത്രമല്ല, അവർ എന്നെ പ്രീതിപ്പെടുത്തുവാൻ ഉത്സുകരുമായിരുന്നു.........

"ഏററവും ചുരുങ്ങിയ എന്റെ ഇംഗ്ലണ്ടു് സന്ദർശനകാലത്തു് രാജകുടുംബത്തിലെ ഏതെങ്കിലും ഒരു അംഗവുമായി ഒരു അഭിമുഖസംഭാഷണത്തിനു ശ്രമിക്കുന്നതിനെന്നല്ല, ഒരു പ്രഭുവിനെ നേരിട്ടു കാണുന്നതിനു പോലും ഉത്സാഹിക്കാതിരുന്ന ഞാൻ മാന്യമായി കാലയാപനംചെയ്യുന്ന ഇടത്തരക്കാരായ സ്ത്രീ പുരുഷന്മാരുമായിട്ടാണു് കൂടികഴിഞ്ഞതു്. അവിടത്തെ ജനങ്ങളുടെ ജീവിതരീതികളുടെ ഉള്ളുകള്ളികൾ എനിക്കു

ഏറെക്കുറെ മനസ്സിലാക്കുവാൻ സാധിച്ചുവെന്ന് സാമാന്യമായിപ്പറയാം. അവരുടെ ഇടയിൽ ത്യാജ്യങ്ങളായ പല ആചാരങ്ങളും ഉണ്ടെങ്കിലും ഭാരതീയരായ നമുക്ക് അവരിൽനിന്ന് പകർത്തുവാനും പഠിക്കുവാനും പലതുമുണ്ടെന്നു സമ്മതിക്കണം. ആകപ്പാടെ ഹൈന്ദവങ്ങളായ പല ഗാർഹികാചാരങ്ങളിലുമുള്ള എന്റെ വിശ്വാസം പാശ്ചാത്യപരിഷ്കാരവുമായുള്ള ഏററുമുട്ടലിൽ തെല്ലെങ്കിലും ഉലയാതെ ഒരു തികഞ്ഞ ഭാരതീയനായിട്ടുതന്നെയാണ് ഞാൻ എന്റെ മാതൃഭൂമിയിൽ തിരിച്ചെത്തിയിട്ടുള്ളതു്. എന്നുവരികിലും ബ്രിട്ടീഷ് ജനതയെപ്പററിയുള്ള എന്റെ മതിപ്പ് പതിന്മടങ്ങ് വർദ്ധിച്ചിട്ടുണ്ടു്."

ഭാരതം സംഭവബഹുലമായ ഒരു ഘട്ടത്തെ തരണം ചെയ്യുകയായിരുന്നു. സാമാന്യജനങ്ങൾക്കു ബ്രിട്ടന്റെ ന്യായദീക്ഷയേയും സന്മനോഭാവത്തേയുംപ്പററി ഉണ്ടായിരുന്ന വിശ്വാസം അടിയോടെ തകർക്കുന്ന പല സംഭവങ്ങളും ഇവിടെ നടന്നു. ബാലഗംഗാധര തിലകനെ അറസ്ററുചെയ്തു. "നാട്ടു" സഹോദരന്മാരെ തടങ്കലിലാക്കി. അനന്തരകാലത്തു് വമ്പിച്ച ദേശീയസമരങ്ങൾക്ക് വഴിതെളിച്ച ചില സംഭവങ്ങളായിരുന്നു ഇവ. ഭാരതീയ നേതാക്കന്മാർ ബ്രിട്ടനോട്ട് ഒരു സമരമനോഭാവം സ്വീകരിക്കുവാൻ ഈ സംഭവങ്ങൾ ഇടയാക്കി. ജി. പി. ബ്രിട്ടീഷ് ജനതയേയും അവരുടെ ന്യായദീക്ഷയേയും വിലമതിച്ചിരുന്ന ഒരാളായിരു

ന്നെങ്കിലും ഈ സംഭവങ്ങൾ അദ്ദേഹത്തിന്റെ വിശ്വാ സത്തെയും ഇളക്കിത്തുടങ്ങി. ഇംഗ്ലണ്ടിൽനിന്നു വന്ന തിനുശേഷം മദിരാശിയിൽവച്ചുചെയ്ത സുസ്മരണീയ മായ ഒരു പ്രസംഗത്തിൽ ആ മനംമാററത്തിന്റെ ലക്ഷണങ്ങൾ സുവ്യക്തങ്ങളായിരുന്നു:

"ലണ്ടനിലെ ജൂബിലി ആഘോഷങ്ങളിൽ പങ്കു കൊള്ളുവാനുള്ള മഹാഭാഗ്യം എനിക്കു ലഭിച്ചു എന്നു് നിങ്ങൾക്കു് അറിയാം. ലോകത്തിന്റെ നാനാഭാഗത്തു നിന്നും വന്ന സൈനികർ, അവരുടെ മഹാരാജ്ഞി തന്റെ രാജ്യഭരണത്തിന്റെ അറുപതാമത്തു വാർഷികമാ ഘോഷിക്കുന്ന മംഗളവേളയിൽ, ആ മഹതിയെ അഭി മാനത്തോടുകൂടി അകമ്പടിസേവിച്ചപ്പോൾ ഞാൻ ലണ്ടനിലുണ്ടായിരുന്നു. പോർട്ട്സ്മത്തു് തുറമുഖത്തു് ബ്രിട്ടീഷ് യുദ്ധക്കപ്പലുകൾ നടത്തിയ ഇരുപതുമൈൽ നീളമുള്ള ആ ഗംഭീരപ്രദർശനവും ഞാൻ കണ്ടു. ആ നാവികസൈന്യം ലോകത്തിലെ മറേറതുനാവികസൈ ന്യത്തേയും അതിശയിക്കുന്നതാണു്. ഞാൻ ഫ്രാൻസും ഇററലിയും സന്ദർശിച്ചു. ചില കാര്യങ്ങളിൽ ഫ്രഞ്ചു കാരും ഇററാലിയരും ബ്രിട്ടീഷ്കാരെക്കാൾ മികച്ചവ രാണു്. പക്ഷെ പ്രവർത്തന കുശലതയിലും അച്ചടക്ക ത്തിലുംസൈനികപരിശീലനത്തിലും ഭരണസാമർത്ഥ്യ ത്തിലും കൃത്യനിർവ്വഹണത്തിലുള്ള ക്രമപരിപാലന ത്തിലും ഉദ്ദേശസിദ്ധിയിലുള്ള സ്ഥിരവ്രതത്തിലും ആ ദ്വീപവാസികളെ ജയിക്കുവാൻ അവർക്കു് സാദ്ധ്യമല്ല.

ഇംഗ്ലണ്ടിൽ ഞാൻ ചുരുങ്ങിയകാലംമാത്രമേ കഴിച്ചുള്ളു എങ്കിലും അവിടത്തെ ജനസാമാന്യത്തിന്റെ സ്വഭാവവിശേഷങ്ങൾ ശരിയായി മനസ്സിലാക്കുവാനുള്ള സന്ദർഭങ്ങൾ എനിക്ക് ധാരാളം ലഭിച്ചു. തൽഫലമായി ഞാൻ ഇൻഡ്യയിലേക്കു മടങ്ങിയതു് ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ മഹത്വത്തെയും പ്രതാപത്തെയും പററിയുള്ള ബഹുമാനത്തോടുകൂടിമാത്രമല്ല, ബ്രിട്ടീഷ് ജനതയുടെ സ്വഭാവശുദ്ധിയേയും ന്യായദീക്ഷയേയും പററിയുള്ള നിഷ്കളങ്കമായ മതിപ്പോടുകൂടിയുമാണ്. ഇൻഡ്യയിൽനിന്നു് ഇംഗ്ലണ്ടിലേക്കു ഞാൻ പുറപ്പെടുന്നതിനു് മുമ്പും ബ്രിട്ടീഷ് സിംഹാസനത്തോടു് അചഞ്ചലമായ ഭക്തിയാണ് എനിക്കുണ്ടായിരുന്നതു്. ആ ഭക്തിയും ബന്ധവും കഴിവുള്ളടത്തോളം ആ സന്ദർശനംകൊണ്ടു് കൂടുതൽ ദൃഢമാകുകയും ചെയ്തു. പക്ഷ ഞാൻ ഇംഗ്ലണ്ടിലേക്ക് പോകുന്നതിനുമുമ്പ് ആരെങ്കിലും എന്നോടു പറഞ്ഞിരുന്നെങ്കിൽ എനിക്കു വിശ്വസിക്കുവാൻ സാധിക്കാതിരുന്ന പലതും അതിനുശേഷം ഇവിടെ നടന്നിട്ടുണ്ടു്. 'വിപ്ലവം' * എന്ന വാക്കിനു് ഒരു ഇംഗ്ലീഷ് ന്യായാധിപൻ കൊടുത്ത വിചിത്രമായ വ്യാഖ്യാനത്തെ അടിസ്ഥാനമാക്കി ഒരു പത്രപ്രവർത്തകന്റെ മേൽ രാജദ്രോഹകുററം ചുമത്തി അദ്ദേഹത്തെ തടവിലാക്കി. ഒരു മുന്നറിയിപ്പിന്റെ ഛായയെങ്കിലും നൽകാതെ, അദ്ദേഹത്തിന്റെ പേരിൽ ആരോപിതമായിരിക്കുന്ന കുററത്തിന്റെ ഒരു അവ്യക്തരൂപമെങ്കിലും കൊടുക്കാതെ ഒരു മാന്യപൌരനെ, തടവിലാക്കു

* Disaffection.

കയും അദ്ദേഹത്തിൻെറ വസ്തുവകകൾ കണ്ടുകെട്ടുകയും ചെയ്തിരിക്കുന്നു. ഇതൊന്നും അന്നു ഞാൻ വിശ്വസിക്കുമായിരുന്നില്ല. പക്ഷേ ഇന്നു് എനിക്കങ്ങിനെ പറയാൻ സാദ്ധ്യമല്ല. ഇൻഡ്യാഗവർമ്മെൻറു് അവരുടെ തെററു് മനസ്സിലാക്കുകയും അവരുടെ കഴിവില്ലായ്മയുടെ ഗർഹണീയമായ ഈ പ്രകടനംകൊണ്ടുണ്ടായിട്ടുള്ള സംഭവവികാസങ്ങളിൽനിന്നു് ഒരു പാഠം പഠിക്കുകയും ചെയ്തില്ലെങ്കിൽ ഏതവസരത്തിലും ആരെവേണമെങ്കിലും ഒരു വിചാരണപോലുംകൂടാതെ തുറങ്കിലടയ്ക്കാവുന്ന ഒരു സ്ഥിതിയാണു് ഉണ്ടാവുക. നാംചെയ്തിരിയ്ക്കാവുന്ന തെററു് എന്തായിരിക്കാമെന്നു് കണ്ടുപിടിക്കുവാൻ നിഷ്ഫലമായ ശ്രമം നടത്തി നാം തുറങ്കിൽ കഴിയേണ്ടിവരും. മി: തിലകൻെറസ്ഥിതിയിൽ ഞാൻ സഹതപിക്കുന്നു. പക്ഷേ അതിനേക്കാൾ എന്നെ അമ്പരിപ്പിക്കുന്നതു് 'നാട്ടു' സഹോദരന്മാരുടെ തടങ്കലാണു്. 'റാൻഡ്" കൊലക്കേസിൽ ആ സഹോദരന്മാർ സഹായിക്കുകയോ സഹകരിക്കുകയോ ചെയ്തിട്ടുണ്ടെന്നു് ഗവർമ്മെൻറു സംശയിക്കുന്നുണ്ടെങ്കിൽ അവരെ വിസ്തരിച്ചു തൂക്കിലിടട്ടെ; ഗവർമ്മൻറിനെതിരായി വല്ല ഗൂഢാലോചനയും നടത്തുകയോ ഇൻഡ്യയിലെ ബ്രിട്ടീഷ് അധികാരത്തെ തകിടംമറിക്കുവാനുള്ള ഏതെങ്കിലും ശ്രമത്തിൽ ഉൾപ്പെടുകയോ ചെയ്തിട്ടുണ്ടെങ്കിൽ അവരുടെമേൽ ആ കുററം ചുമത്തി ആൻഡമാനിലേക്കു നാടുകടത്തിക്കൊള്ളട്ടെ; അവരുടെ പേരിൽ മറെറാതെ

ങ്കിലും പരാതിയുണ്ടെങ്കിൽ അതെന്താണെന്നു വ്യക്തമായിപ്രഖ്യാപിച്ചു് വേണ്ട നടപടികൾ——അവ എത്ര കർശനമായിരുന്നാലും——എടുക്കട്ടെ. നമുക്കു് അതു് മനസ്സിലാക്കാൻ സാധിക്കും. പക്ഷേ അവരെ അകാരണമായി അറസ്റ്റുചെയ്യുക, കേവലം സംശയത്തെ ആസ്പദമാക്കി തുറുങ്കിലടയ്ക്കുക, യാതൊരു മുന്നറിവും കൊടുക്കാതെ വീട്ടിൽനിന്നും നാട്ടിൽനിന്നും അകററുക, അവരുടെ മേൽ ആരോപിതമായിരിക്കുന്ന കുററമെന്താണെന്നു് അറിയാനും അവരുടെ ഭാഗം പറയുവാനും അവർക്കു സൌകര്യം നൽകാതിരിക്കുക, മുതലായവയെല്ലാം ബ്രിട്ടീഷ് ജനതയുടെതന്നെ സൽപ്പേരിനു് തീരാക്കളങ്കം ചേർക്കുന്ന പ്രവൃത്തികളാണു്. 'മാഗ്നാ കാർട്ടാ'യിലും 'ഹേബിയസ് കോർപ്പസ് ആക്ടിലും' പട്ടുത്തുകെട്ടി പൊതുജനങ്ങളുടെ പിന്തുണയിൽ അടിയുറച്ചുനില്ക്കുന്ന മഹത്തായ ഒരു സാമ്രാജ്യത്തിന്റെ പാരമ്പര്യത്തിനു് ഒരിക്കലും യോജിക്കാത്ത ചെയ്തികളാണു് ഇവയെല്ലാം."

൧൮൯൬-ൽ "ഇൻഡ്യൻ കോൺഗ്രസ്സ്മെൻ" എന്ന മറെറാരു ഗ്രന്ഥവും ജി. പി. പ്രസിദ്ധപ്പെടുത്തി. അന്നത്തെ പ്രമുഖകോൺഗ്രസ്സ്നേതാക്കന്മാരുടെ തൂലികാചിത്രങ്ങളുടെ ഒരു സമാഹാരമായിരുന്നു അതു്. ആദ്യം അവ ഓരോന്നായി "മദ്രാസ് സ്റ്റാൻഡാർഡി"ൽ ആവിർഭവിച്ചിരുന്നു. രണ്ടു ദശാബ്ദത്തോളം ബോംബെയിലെ അനഭിഷിക്തചക്രവർത്തിയായിരുന്ന സർ

ഫെറോസ്ഷാ മേത്തായുടെ തൂലികാചിത്രം പ്രകാശിതമായപ്പോൾ ആ പ്രമുഖനേതാവ് ജി. പി. ക്ക് അയച്ച കത്താണിത്:

കൽക്കട്ടാ,

'൧൧, മാർച്ച് ൧൩.

എന്റെ പ്രിയപ്പെട്ട മി. പിള്ളേ,

കേവലം സാധാരണക്കാരായ മനുഷ്യരെ തന്റെ വിദഗ്ദ്ധമായ തൂലികാചലനത്താൽ അപൂർവ്വഗുണഗണങ്ങളിണങ്ങിയ ശോഭനമൂർത്തികളാക്കുന്ന ആ അസാധാരണ കലാകാരൻ ആരാണെന്ന് ഞാൻ ഇപ്പോൾ അറിഞ്ഞു. നിങ്ങൾ രചിച്ചിരിക്കുന്ന എന്റെ ചിത്രം ഒരു കലാസൃഷ്ടിമാത്രമല്ല, ഒരു യഥാർത്ഥ ചിത്രീകരണം കൂടി ആയിരുന്നാൽ നന്നായിരുന്നേനെ എന്ന് ഞാൻ ആശിക്കുന്നു. പക്ഷേ പ്രകൃതി കുറേക്കൂടി കാരുണ്യവതിയായി തന്റെ കർമ്മത്തിൽ ശ്രദ്ധിച്ചിരുന്നെങ്കിൽ ഇതിലുംരമ്യമായ ഒരു സൃഷ്ടി ചെയ്യാൻ അവൾക്കു സാധിക്കുമായിരുന്നു എന്നുവിശ്വസിച്ചുപോകുന്നത് മനുഷ്യന്റെ സഹജമായ ഒരു ബലഹീനതയാണ്. കലാകാരന്റെ സൃഷ്ടി യാഥാർത്ഥ്യത്തിന്റെ പകർപ്പാണെന്നു വിശ്വസിക്കുവാൻ മാത്രം വിഡ്ഢിത്തം എനിക്കില്ല. പക്ഷേ ആ ചിത്രീകരണത്തിൽ കുററങ്ങളുടെനേരെ കണ്ണടയ്ക്കുവാനും ഗുണങ്ങളെ പർവ്വതീകരിക്കുവാനും പ്രേരിപ്പിച്ച സൗമനസ്യം എന്റെ ഹൃദയതന്ത്രികളെ സ്പർശിച്ചു. അതുകൊണ്ട് നിങ്ങൾ എല്ലായ്പ്പോഴും എന്നോടു കാണിച്ചി

ട്ടുള്ള ആ സൗഹൃദത്തിനു് ഹൃദയംഗമമായി കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളട്ടെ. വലിയ ആർഭാടങ്ങളൊന്നും കൂടാതെ ആ സ്നേഹം ഞാൻ അങ്ങോട്ടും കാണിച്ചിട്ടുണ്ടെന്നാണു് എന്റെ വിശ്വാസം.

വ്യക്തമായി ചിത്രീകരിച്ചിരിക്കുന്ന ആ വിഷയനിർണ്ണയക്കമ്മിററിയോഗം നിങ്ങൾ എത്ര ഭംഗിയായി ഓർമ്മിക്കുന്നു!

സൌഹൃദപുരസ്സരം,
നിങ്ങളുടെ,
ഫെറോസ്ഷാ എം. മേത്താ.

൧൮൯൯ മേയ് ൨൧-ാംതീയതി ആനന്ദമോഹനബോസ് ഡാർജിലിങ്ങിൽനിന്നു് ജി. പി.ക്കു് അയച്ച കത്തിലും ആത്മാർത്ഥതതുളുമ്പുന്ന അഭിനന്ദനങ്ങൾ രേഖപ്പെടുത്തിയിരുന്നു:

"എനിക്കു് അയച്ചുതന്ന 'ഇൻഡ്യൻ കോൺഗ്രസ്സ്മെൻ' എന്ന പുസ്തകത്തിനു് നന്ദി. 'ഒരു അപ്രസിദ്ധ കോൺഗ്രസ്സ്കാര'*ന്റെ അനുഗൃഹീതതൂലികയിൽ നിന്നും 'മദ്രാസ് സ്റ്റാൻഡാർഡി'ൽ പ്രത്യക്ഷപ്പെട്ടിരുന്ന ആ തൂലികാചിത്രങ്ങൾ ഞാൻ മുമ്പുതന്നെ വായിച്ചിരുന്നു. പക്ഷേ ആ തൂലികാചിത്രങ്ങൾ ഇങ്ങനെ ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തിയതിൽ ആ 'അപ്രസിദ്ധ കോൺഗ്രസ്സ്കാരനു'വേണ്ടിയും മററു സാധാരണ കോൺ

* 'ഒരു അപ്രസിദ്ധ കോൺഗ്രസ്സുകാരൻ' എന്ന ഗുപ്തനാമധേയത്തിലാണു് "ഇൻഡ്യൻ കോൺഗ്രസ്സ്മെൻ" എന്നൊരു തൂലികാചിത്രപരമ്പര "സ്റ്റാൻഡേർഡി"ൽ ജി. പി. പ്രസിദ്ധീകരിച്ചിരുന്നതു്.

ഗ്രസ്സ്കാർക്കുവേണ്ടിയും ഇൻഡ്യയിലെ ജനസാമാന്യ ത്തിനുവേണ്ടിയും അളവററ സന്തോഷം രേഖപ്പെടുത്തി ക്കൊള്ളട്ടെ! ഈ ചിത്രങ്ങളിൽ നിങ്ങൾ പ്രദർശിപ്പി ച്ചിരിക്കുന്ന വർണ്ണനാപാടവവും ചിത്രീകരണകശലത യും സൂക്ഷ്മനിരീക്ഷണവും വിജ്ഞാനവും അത്ഭുതാവഹം തന്നെ. ആരോടെങ്കിലും അസൂയതോന്നുന്നതു് ശരി യാണെങ്കിൽ എനിക്കു് നിങ്ങളോട് അസൂയതോന്നു വാൻ വേണ്ട പ്രേരണ അതിലുണ്ടു്. പക്ഷെ ആ പ്രേര ണയ്ക്കു് ഞാൻ വശംവദനാകാൻ പാടില്ല. ഈ രാജ്യ ത്തിനു് നിങ്ങളുടെ പ്രസംഗപാടവംകൊണ്ടും തൂലിക കൊണ്ടും ജീവിതംകൊണ്ടും ത്യാഗംകൊണ്ടും നെടുനാൾ സേവനമനുഷ്ഠിക്കുവാൻ ഇടയാകട്ടെ എന്നു് ഞാൻ ആശംസിക്കുന്നു."

## ൧. "സ്റ്റാൻഡാർഡ്" മാനനഷ്ടക്കേസ്

ജി. പി. യുടെ വിദഗ്ധനേതൃത്വത്തിൽ "മദ്രാസ് സ്റ്റാൻഡാർഡ്" ജനസമ്മതിയിലും അന്തസ്സിലും ദിനം പ്രതി വളർന്നുവന്നു. പക്ഷേ മുഖം നോക്കാതെയുള്ള അദ്ദേഹത്തിന്റെ വിമർശനരീതിയും നിർദ്ദാക്ഷിണ്യമായ അഭിപ്രായപ്രകടനങ്ങളും ചില ശത്രുക്കളെയും സമ്പാദിക്കാതിരുന്നില്ല. മദിരാശിയിൽ ചില ഉയർന്ന സ്ഥാനങ്ങളിലിരുന്ന ഏതാനും വ്യക്തികൾ ജി. പി. യെ ക്രമാതീതമായി വെറുത്തു. അവരുടെ സ്വഭാവ വൈകല്യങ്ങൾ ജി. പി. യുടെ വിമർശനത്തിന് നിരന്തരലക്ഷ്യങ്ങളായിരുന്നു. അക്കൂട്ടത്തിൽ പ്രമുഖനായിരുന്നു അന്ന് ഇൻഡ്യയിലെ അഭിഭാഷകന്മാരുടെ മുന്നണിയിൽ നിന്നിരുന്ന സർ. വി. ഭാഷ്യം അയ്യങ്കാർ. ജി. പി. യും അദ്ദേഹത്തിന്റെ വിരോധികളും തമ്മിലുള്ള സമരത്തിന് ഒരു രൂപം കൊടുത്തത് സർ. ഭാഷ്യമാണ്. "സ്റ്റാൻഡാർഡി"ലെ ഒരു മുഖപ്രസംഗത്തിൽ സർ ഭാഷ്യം "അപലപനീയമായ രീതിയിൽ പക്ഷപാതം കാണിക്കുന്ന ആളാ"ണെന്ന് എഴുതിയിരുന്നു. അക്കാരണത്താലും ചില വ്യക്തികളുടെ പ്രേരണയാലും പത്രാധിപരുടെ പേരിൽ സർ ഭാഷ്യം ഒരു മാനനഷ്ടക്കേസ് കൊടുത്തു.

കേസ് സമാധാനത്തിൽ തീർക്കുവാൻ ചില സുഹൃത്തുക്കൾ ഒരു ശ്രമം നടത്തുകയും അവരുടെ പ്രേരണയ്ക്ക് ജി. പി. വഴിപ്പെടുകയും ചെയ്തു. ആരോടുംതന്നെ

ജി. പി. ക്ക് ക്രുദ്ധമൂലമായ വിരോധമൊന്നുമില്ലായി രുന്നതിനാൽ സർ. ഭാഷ്യത്തെപ്പറ്റിയുണ്ടായിരുന്ന അപമാനകരമായ പരാമർശം പിൻവലിച്ച് അദ്ദേഹം ഒരു ക്ഷമാപണം പ്രസിദ്ധപ്പെടുത്തി. ഇതോടുകൂടി ഈ കേസ് അവസാനിക്കുമെന്നു പലരും പ്രതീക്ഷിച്ചു.

"ഇതുപോലെയുള്ള വീഴ്ചകൾ ഏതൊരു പത്രാധി പർക്കും വരാവുന്നതാണ്. തീർച്ചയായും നിങ്ങളുടെ ക്ഷമാപണത്തിനുശേഷം കേസ്സ് പിൻവലിക്കപ്പെടു മെന്നു് ഞാൻ വിശ്വസിക്കുന്നു. സുഹൃത്തുക്കൾ ശ്രമി ച്ചാൽ ഈ കാര്യം അങ്ങിനെ അവസാനിപ്പിക്കുവാനും കേസ്സുതുടർന്നുപോകുകയാണെങ്കിൽ ഉണ്ടായേക്കാവുന്ന അസുഖങ്ങൾകൂടാതെ കഴിക്കാനും സാധിക്കും," എന്ന് അന്ന് ആനന്ദമോഹനബോസ് ജി. പി. ക്ക് എഴുതുക യുണ്ടായി. പക്ഷേ ഒരു രാജിക്കുവേണ്ടിയുള്ള സകല ശ്രമങ്ങളേയും അവഗണിച്ച് സർ ഭാഷ്യം കേസ്സ് നട ത്തുകയും ജി. പി. പരാജിതനാവുകയും പിഴയൊടു ക്കേണ്ടിവരികയുംചെയ്തു. കോടതിയിൽ പരാജിതനാ യെങ്കിലും പൊതുജനദൃഷ്ടിയിൽ ജി. പി. യുടെ നില ഉയരുകയാണു ചെയ്തതു്. കൽക്കട്ടായിലെ "പൌർ ആൻഡ് ഗാർഡിയൻ" പത്രം ആ ശിക്ഷയെപ്പറ്റി ഇങ്ങനെ ഒരു കുറിപ്പെഴുതി:

"കേസ്സ് മി: ഭാഷ്യം അയ്യങ്കാർക്ക് അനുകൂലമായി തീരുമാനിക്കപ്പെട്ടു കഴിഞ്ഞു. പക്ഷേ ആ ക്ഷമാപണ ത്തിനു ശേഷമുണ്ടായിരുന്നതിൽ നിന്നു് അദ്ദേഹത്തെ

പ്പററി പൊതുജനങ്ങളുടെ ഇടയിലുള്ള മതിപ്പ് തെല്ലെങ്കിലും കൂടിയിട്ടുണ്ടോ എന്ന് അത്യുഗ്രഹത്തോടു ചോദിക്കേണ്ടിയിരിക്കുന്നു. കേസ് പ്രതികൂലമായി വിധിച്ചതുകൊണ്ടു് ആ പത്രാധിപർക്കു് ജനസാമാന്യത്തിന്റെ ഇടയിലുള്ള പ്രശസ്തി ലവലേശമെങ്കിലും നഷ്ടപ്പെട്ടിട്ടുണ്ടോ? തന്നെയുമല്ല, ഒരു പൊതുപ്രവർത്തകനെന്നഭിമാനിക്കുന്ന മി: അയ്യങ്കാർ പരസ്യമായുള്ള വിമർശനങ്ങളെ അഭിമുഖീകരിക്കുവാൻ തയാറാവുകയില്ലേ എന്ന് അറിയാൻ ഞങ്ങൾക്കു് ആഗ്രഹമുണ്ടു്. ഞങ്ങളുടെ സഹജീവി നൽകിയ ക്ഷമാപണം അദ്ദേഹത്തിന്റെ സ്വഭാവത്തിനു് ഒരു നിർദ്ദേശപത്രമായിരുന്നു. അതു് ഉത്തമ വിശ്വാസത്തോടുകൂടി സ്വീകരിക്കുകയായിരുന്നു മി: അയ്യങ്കാർ ചെയ്യേണ്ടതു്. തന്റെ നില സുരക്ഷിതമാക്കുവാൻ അദ്ദേഹം അവലംബിച്ച മാർഗ്ഗത്തെക്കാൾ അതു് എത്രയോ അഭിമാനകരമായിരിക്കുമായിരുന്നു! ഞങ്ങളുടെ സഹജീവി അദ്ദേഹത്തിന്റെ പേരിൽ കൊണ്ടുവന്ന ആരോപണങ്ങൾ അദ്ദേഹം അവലംബിച്ച നടപടിയെ അർഹിക്കത്തക്കവണ്ണം ഗൗരവാവഹങ്ങളല്ല. കഴിഞ്ഞ ആറു കൊല്ലക്കാലമായി ആ പത്രത്തിന്റെ വിമർശനങ്ങൾ അദ്ദേഹത്തിന്റെ നിലയ്ക്കു് കോട്ടം വരുത്തിയിട്ടില്ലെങ്കിൽ ഈ കേസിനുകാരണമായ ലേഖനവും അദ്ദേഹത്തെപ്പററിയുള്ള പൊതുജനാഭിപ്രായത്തെ ബാധിക്കുകയില്ല. നമ്മുടെ പൊതു പ്രവർത്തകരുടെയിടയ്ക്കു് ഒരു പിളർപ്പുണ്ടായിക്കാണ്മാൻ ഞങ്ങൾ ഇഷ്ടപ്പെടുന്നില്ല. നാം ഒരു വിഷമഘട്ടം തരണം ചെയ്യുകയാണു്. ഈ അവസരത്തിൽ

നമ്മുടെ അണിയിൽ പിളർപ്പുണ്ടാകുന്ന പ്രതികാരേഛ നമ്മുടെ ഇടയിൽ കടന്നുകൂടുകയാണെങ്കിൽ അതു് കണ്ടു കണ്ണുചിമ്മുവാൻ നമുക്കു സാധ്യമല്ല. ഞങ്ങളുടെ സഹ ജീവിയുടെ ക്ഷമാപണം സ്വീകരിക്കുകയും അങ്ങിനെ ആ സംഗതി അവസാനിപ്പിക്കുകയും ചെയ്യുക എന്ന ബുദ്ധിപൂർവ്വവും അഭിമാനകരവുമായ മാർഗ്ഗമാണു് മി: ഭാഷ്യം അവലംബിച്ചിരുന്നതെങ്കിൽ ഞങ്ങൾ സന്തോഷിക്കുമായിരുന്നു."

മററു ചില പത്രങ്ങളുടെ അഭിപ്രായങ്ങളും ശ്രദ്ധേയങ്ങളാണു്:

" 'മദ്രാസ് സ്റ്റാൻഡാർഡി'നെപ്പററി വളരെ നല്ല ഒരു അഭിപ്രായമാണു് ഞങ്ങൾക്കുള്ളതു്. ഞങ്ങളുടെ ആ സഹജീവി ആ പ്രവിശ്യയിലെ ഒരു പ്രമുഖവ്യക്തിയെപ്പററി ദുരുദ്ദേശപരമായി എന്തെങ്കിലും എഴുതിയെന്നു് ഞങ്ങൾക്കു വിശ്വസിക്കുവാൻ നിവൃത്തിയില്ല. അതുകൊണ്ടു് അതിൻെറ പത്രാധിപരുടെമേൽ പിഴ ചുമത്തി വിധിയുണ്ടായതിൽ ഞങ്ങൾക്കു് ഖേദമുണ്ടു്."

"അമൃതബസാർ പത്രിക"

" 'മദ്രാസ് സ്റ്റാൻഡാർഡ്' മാനനഷ്ടക്കേസിൻെറ തീരുമാനത്തിൽ ആരെയാണു് അനുമോദിക്കേണ്ടതു്? ഞങ്ങൾക്കു കാണാൻ കഴിയുന്നിടത്തോളം ആ അനുമോദനത്തിനു് അർഹർ തങ്ങളുടെ വീതം കിട്ടിയ അഭിഭാഷകന്മാരും പിഴ ഈടാക്കിയ ഗവർമ്മെൻറുമാണു്. പ്രതി തൻെറ തെററു സമ്മതിച്ചു് ക്ഷമായാചനം ചെ

സ്സിരുന്ന സ്ഥിതിക്ക് ഒരു വിധി സമ്പാദിച്ചു എന്ന ഒരു സമാധാനത്തിൽ കവിഞ്ഞു് ഒന്നും വാദിക്കു് ഇതുകൊണ്ടു സിദ്ധിച്ചിട്ടില്ല. അങ്ങിനെ ഒരു സമാധാനത്തിനു് വാദി ഒരു വലിയവിലയാണു കൊടുക്കേണ്ടിവന്നതും. പൊതുജനങ്ങൾക്കു് അദ്ദേഹത്തിന്റെ മഹാമനസ്കതയെപ്പററിയുള്ള മതിപ്പു് വളരെയധികം കുറഞ്ഞുപോയി. ഒരുവൻ സ്വയം ഏൾപ്പിക്കുന്ന ഒരു ശിക്ഷയാണു് ക്ഷമാപണം. അതുകൊണ്ടു് പരാതിക്കാരന്റെ സ്വഭാവത്തെപ്പററിയുള്ള സംശയങ്ങൾ അകലുകയും അതിന്റെ സ്വീകരണംകൊണ്ടു് ആ സ്വഭാവം ഔന്നത്യത്തിൽ നിന്നു് ഔന്നത്യത്തിലേക്കു് പുരോഗമിക്കുകയുമാണു ചെയ്യുന്നതു്. ഭാവി തലമുറയുടെ മാനസികസുസ്ഥിതി നമ്മുടെ നേതാക്കന്മാരുടെ സവിശേഷമായ ശ്രദ്ധയെ അർഹിക്കുന്നുണ്ടു്. ഉറക്കം വരുത്തുന്ന ഒരു സായാഹ്നത്തിലെ ചൂടിൽ ഇരുന്നുകൊണ്ടു് കുത്തിക്കുറിച്ച ചില വാക്കുകൾക്കു് നൽകിയ വ്യാഖ്യാനം ഒരു പത്രാധിപരെ നിയമത്തിന്റെ പിടിക്കുള്ളിൽ പെടുത്തിയതുകൊണ്ടു മാത്രം 'സ്റ്റാൻഡാർഡി'ന്റെ നിസ്തുല്യസേവനത്തെ അഭിനന്ദിക്കുന്ന യുവലോകത്തിന്റെ ഗണനയിൽ ആ പത്രത്തിനു് യാതൊരു വിധത്തിലുമുള്ള അധഃപതനം സംഭവിക്കുമെന്നു ഞങ്ങൾക്കു ഭയമില്ല."

(ഇൻഡ്യൻ സോഷ്യൽറിഫോർമർ, ബാംബെ.)

മാനനഷ്ടക്കേസിൽ തനിക്കു പ്രതികൂലമായുണ്ടായ തീരുമാനം ജി. പി. യെ കണക്കിലധികം വേദനി

ൻ

ഷ്പിച്ചു. തന്റെ പ്രതിയോഗികളെ അവരുടെ അടവിൽതന്നെ മടക്കണമെന്നു് അദ്ദേഹം തീർച്ചപ്പെടുത്തുകയും അതിനുവേണ്ടി നിയമം പഠിച്ചു് ഒരു അഭിഭാഷകനാകുവാൻ അദ്ദേഹം തീരുമാനിക്കുകയുംചെയ്തു. "എന്റെ വിഷമതകളെപ്പററി ചിന്തിക്കേണ്ട. ഞാൻ ഇവയെല്ലാം അതിജീവിച്ചു് വിജയം നേടുകതന്നെ ചെയ്യും," എന്നായിരുന്നു സഹതാപംപ്രകടിപ്പിച്ച ഒരു സുഹൃത്തിനു് ആ സമരപ്രിയൻ കൊടുത്ത മറുപടി. ഇങ്ങനെയുള്ള ഒരു അചഞ്ചല മനസ്ഥിതിയോടുകൂടിയാണു് ഏതാനും മാസങ്ങൾക്കുശേഷം നിയമപഠനത്തിനായി അദ്ദേഹം ഇംഗ്ലണ്ടിലേക്കു് കപ്പൽ കയറിയതു്.



## ൮. ജി. പി. വീണ്ടും ഇംഗ്ലണ്ടിൽ

ജി. പി. ഇംഗ്ലണ്ടിൽ കഴിച്ചുകൂട്ടിയ മൂന്നു സംവത്സരം പ്രവർത്തനബഹുലമായ ഒരു കാലഘട്ടമായിരുന്നു. ഇംഗ്ലണ്ടിലെത്തിയപ്പോൾ അദ്ദേഹത്തിനു് സ്വന്തമായി പറയത്തക്ക സ്വത്തൊന്നുമില്ലായിരുന്നു എന്നു മാത്രമല്ല ഇൻഡ്യയിൽനിന്നും സാമ്പത്തികമായ എന്തെങ്കിലും സഹായം ലഭിക്കുമെന്നു് നേരിയ ഒരു പ്രതീക്ഷപോലുമുണ്ടായിരുന്നുമില്ല. അദ്ദേഹം തൻെറ ലണ്ടൻ ജീവിതം നയിച്ചതു മുഖ്യമായി പത്രങ്ങൾക്കു് കൊടുത്തിരുന്ന ലേഖനങ്ങളിൽ നിന്നുള്ള ആദായം കൊണ്ടായിരുന്നു. ലണ്ടനിൽ എത്തി അധികം കഴിയുന്നതിനുമുമ്പുതന്നെ അദ്ദേഹം "യൂണിവേഴ്സൽമാഗസീനി"ൽ "ലണ്ടനിൽ ഇരുപത്തൊന്നു ദിവസവും ബോട്ടിൽ ഒരു ദിവസവും" എന്ന ശീർഷകത്തിൽ ഒരു ലേഖനപരമ്പര എഴുതിത്തുടങ്ങി. "പഞ്ചി"ൻെറഹാസ്യ ചിത്രകാരനായിരുന്ന ഡഡ്‌ലീ ഹാർഡി വരച്ച ചിത്രങ്ങൾ ആ ലേഖനങ്ങളെ അലങ്കരിച്ചിരുന്നു. ഇക്കാലത്തു "ഇംപീരിയൽ ആൻഡു് കൊളോണിയൽ മാഗസിൻ" "പീയേഴ്സൺസ് മാഗസിൻ," "ഏഷ്യാററിക്ക് ക്വാർട്ടർലിറിവ്യൂ," "ദി വീക്ക് എൻഡ്," "ദിറിവ്യൂ ആഫ് ദി വീക്ക," "ദി സ്ഫിയർ," "ദി ന്യൂഏജ്," "ദി മോർണിംഗ് സ്റ്റാർ" തുടങ്ങിയ പത്രങ്ങളിലും വാരാന്ത്യപ്പതിപ്പുകളിലും അദ്ദേഹം ലേഖനങ്ങളെഴുതിയിരുന്നു. ഈ ലേഖനങ്ങളെപ്പററിയുള്ള അഭിനന്ദനങ്ങൾ പല ബ്രിട്ടീഷ്

പത്രങ്ങളിലും പ്രത്യക്ഷപ്പെട്ടു അദ്ദേഹത്തിന്റെ "ലണ്ടനിൽ ഇരുപത്തൊന്നു ദിവസം" എന്ന ലേഖന പരമ്പര തുടർച്ചയായി "യൂണിവേഴ്സൽമാഗസീനി"ൽ പ്രസിദ്ധീകൃതമായപ്പോൾ മററു പല പത്രങ്ങളും അതു പകർത്തിത്തുടങ്ങി. ഇംഗ്ലണ്ടിലെ വിചിത്രമായ ശീതോഷ്ണാവസ്ഥയെപ്പററിയുള്ള ഒരു ഭാഗം "മാഞ്ചെസ്റ്റർ സിററിന്യൂസ്" എന്ന പത്രത്തിൽ ഉദ്ധരിച്ചിരുന്നതി ങ്ങനെയാണ്:

"വിചിത്രമായ ഇംഗ്ലീഷ് കാലാവസ്ഥയെപ്പററി രസകരങ്ങളായ ചില വിവരണങ്ങൾ "യൂണിവേഴ്സൽ മാഗസീനി"ൽ പ്രസിദ്ധപ്പെട്ടിരിക്കുന്നു. ഒരു വിദേശിയുടെ അനുഭവങ്ങൾ മി: ജി. പി. പിള്ള ഫലിതമയമായി വിവരിച്ചിരിക്കുകയാണ്:

'ഇപ്പോൾ ശീതകാലമാണ്. അധികം താമസിയാതെ വേനലാകും. ഇപ്പോൾ ഉണർന്നെഴുനേല്ക്കുമ്പോഴേക്ക് ഇരുട്ടിത്തുടങ്ങുകയായി. കുറച്ചു കഴിഞ്ഞാൽ ഉറങ്ങാൻ തുടങ്ങുമ്പോൾ നേരംവെളുത്തുതുടങ്ങും. ഇപ്പോൾ സൂര്യോദയത്തിനു മുമ്പുതന്നെ ദിവസം ആരംഭിച്ചുകഴിയും; കുറച്ചുകഴിഞ്ഞാൽ ഇരുട്ടുന്നതിനുമുമ്പു രാത്രിയും. ശീതകാലത്തു് രാവിലെ എട്ടുമണിക്കുമുമ്പ് പ്രകാശം പരക്കുകയില്ല; വൈകുന്നേരം നാലുമണിക്കുമുമ്പുതന്നെ ഇരുട്ട് വ്യാപിക്കുകയുംചെയ്യും. വേനലായാൽ നേരം പുലരുന്നതു് രണ്ടുമണിക്കും ഇരുട്ടുന്നതു് രാത്രി ഒമ്പതുമണിക്കുമാണ്. ഇപ്പോൾ ശീതകാലമാണ്. ഇപ്പോൾ തൊഴി

ലാളിയും വ്യാപാരിയും ഗൃഹസ്ഥനും മററും തങ്ങളുടെ ഭാര്യമാരെ പകൽ കാണുന്നതു് ഞായറാഴ്ച മാത്രമാണു്. അവരുടെ കുട്ടികളെ ഉറക്കറയിൽവച്ചു മാത്രമേ കാണാറുള്ളു. ലണ്ടൻ നഗരം അന്ധകാരത്തിൽ ആണ്ടിരിക്കുകയാണു്. സൂര്യൻപോലും ഇളവെടുത്തു വിശ്രമിക്കുകയാണോ എന്നു തോന്നും. വളരെ വിരളമായി സൂര്യബിംബം ഒളിഞ്ഞു നോക്കാറുണ്ടു്. ഇൻഡ്യയിലാണെങ്കിൽ ഒരുവേള അസുഖകരമായിരിക്കാവുന്ന സൂര്യദർശനം ഇവിടെ എത്ര പ്രിയകരമാണെന്നു് ഇപ്പോഴാണു് മനസ്സിലാവുക. പക്ഷേ മരംകോച്ചുന്ന ഈ തണുപ്പിൽ സൂര്യൻ കേവലം നിഷ്പ്രഭനായിപ്പോകുന്നു. ഒരു ഇംഗ്ലീഷ്കാരൻെറ വേഷവിധാനത്തിൻെറ ആവശ്യം നമുക്കു് ഇവിടെ ശരിയായി മനസ്സിലാകും; അയാൾ ഷർട്ടും കോട്ടും ഓവർകോട്ടും ഇടുന്നതും കയ്യും കാലും കൂടി മൂടിപ്പൊതിയുന്നതും എന്തിനെന്നു് നമുക്കു് അറിയാറാകും. ഇതെല്ലാമുണ്ടെങ്കിലും തണുപ്പിൽനിന്നു് രക്ഷ പ്രാപിക്കുവാൻ പിന്നെയും എന്തെങ്കിലുംകൂടി ധരിച്ചാൽ കൊള്ളാമെന്നു് നമുക്കു തോന്നിപ്പോകും. പക്ഷേ അതുകൊണ്ടും തണുപ്പിനു് കുറവുണ്ടാകുകയില്ല. കുറെ ദൂരം അതിവേഗത്തിൽ നടന്നാൽ തണുപ്പിനു് അല്പം ശമനമുണ്ടായേക്കുമെന്നു തോന്നും. പക്ഷേ അതുകൊണ്ടും വലിയ പ്രയോജനമൊന്നുമില്ല. കാൽവിരലുകളിൽ ഒരു പ്രത്യേകത അനുഭവപ്പെട്ടുതുടങ്ങും. ഒടുവിൽ നമ്മുടെ കാൽവിരലുകൾ മുഴുവൻ നഷ്ടപ്പെട്ടുപോയോ എന്നുപോലും സംശയമുണ്ടാകും. അടുപ്പിനരികത്തു ചെല്ലു

മ്പോൾ മാത്രമേ ആ തോന്നൽ മാറുകയുള്ളൂ. കൈവിരലുകൾ വേദനിച്ചുതുടങ്ങും. ശരിയായി ഹസ്താവരണങ്ങളണിഞ്ഞിട്ടുണ്ടെങ്കിലും ആ വേദന വർദ്ധിച്ചുവരും. കൈകൊണ്ടു് കുടപോലും പിടിക്കുവാൻ സാധിക്കാതെയാകും. ചെവികൾ ആദ്യം വിളർത്തും ക്രമേണ ചുവന്നു് രക്തനിറമായും മാറും. ഇതെല്ലാം നാം ഗൗരവത്തോടെ സഹിക്കുന്നു. അതാ, നിങ്ങളുടെ അടുത്തു ചേർന്നു നടക്കുന്ന ആ യുവതിയെ നോക്കു! അവൾ മുന്നോട്ടു് കുതിച്ചു് ഓടിത്തുടങ്ങി! അവളുടെ കാൽവിരലുകളിൽ ആ അസുഖകരമായ അനുഭവം അവൾക്കുണ്ടായതാണു് കാരണം. അതാ, ആ കാബ്'വണ്ടിക്കാരൻ തന്നത്താൻ മാറത്തലയ്ക്കുന്നതു കണ്ടില്ലേ? അയാൾ ആത്മഹത്യയ്ക്കു ശ്രമിക്കുകയല്ല; അയാളുടെ വിരലുകളുടെ മരപ്പു് കളയാനുള്ള പ്രയത്നമാണതു്."

ജി. പി. ഇംഗ്ലണ്ടിൽ നിയമപരീക്ഷയ്ക്കു പഠിച്ചുകൊണ്ടിരുന്നപ്പോൾതന്നെ തന്റെ മാതൃഭൂമിക്കു് വലിയ ഒരു സേവനം അനുഷ്ഠിക്കുന്നുണ്ടായിരുന്നു. ബ്രിട്ടീഷ് കോൺഗ്രസ്കമ്മിററിയുടെ ആഭിമുഖ്യത്തിൽ ഒരു പ്രസംഗപര്യടനം നടത്തി ബ്രിട്ടീഷ്ജനതയ്ക്കു് ഇന്ത്യയേയും ഇന്ത്യയുടെ അടിയന്തിരാവശ്യങ്ങളേയുംപററി ഒരു സാമാന്യജ്ഞാനം ഉണ്ടാക്കുവാൻ അദ്ദേഹം ശ്രമിച്ചു. ഇംഗ്ലണ്ടിലെ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെപ്പററി കൽക്കത്തായിലെ "ബംഗാളി" പത്രം എഴുതിയ കുറിപ്പു് ഇങ്ങനെയാണു്:

"മി: പിള്ളയുടെ നാവ് അദ്ദേഹത്തിന്റെ തൂലികപോലെതന്നെ കുററവാളികളുടെയും മർദ്ദകരുടെയും നേരെ സുശക്തമായി പ്രയോഗിക്കാൻ പര്യാപ്തമായ ഒരായുധമാണെന്ന് ഇംഗ്ലണ്ടിൽ പല സ്ഥലങ്ങളിലും വച്ച് തെളിയിക്കപ്പെട്ടുകഴിഞ്ഞു. മി: കെയിനുമൊന്നിച്ച് കോൺവാൾപ്രദേശത്ത് വിപുലവും വിജയകരവുമായ ഒരു പര്യടനം അദ്ദേഹം നടത്തി. ലങ്കാഷയറിലെ ഒരു നീണ്ട പര്യടനത്തിനുശേഷം അദ്ദേഹം മടങ്ങിയെത്തിയതേയുള്ളൂ. അദ്ദേഹം ചെന്ന ഇടങ്ങളിലെല്ലാം ഹൃദയംഗമമായ സ്വീകരണമാണ് ലഭിച്ചത്. ഭാരതീയരും തങ്ങളെപ്പോലെതന്നെ രക്തവും മാംസവുംകൊണ്ടുണ്ടാക്കപ്പെട്ടവരാണെന്നും പരിഷ്കാരത്തിന്റെ പൂർണ്ണാവകാശികളെന്നുള്ള മിഥ്യാഭ്രമം പുലർത്തുന്ന തങ്ങളെപ്പോലെതന്നെ ഭാരതീയരും വികാരങ്ങൾക്കും വിചാരങ്ങൾക്കും അധീനരാണെന്നുമുള്ള ബോധം ബ്രിട്ടീഷ്കാരുടെ ഉള്ളിൽ കടത്തുകയെന്ന ഒരു മഹൽകൃത്യമാണ് ജി. പി. ചെയ്തത്."

"ഇൻഡ്യൻമിറർ" പത്രത്തിന്റെ ലണ്ടൻ ലേഖകൻ ജി. പി. യുടെ ലങ്കാഷയർ പര്യടനത്തെപ്പററി തന്റെ പത്രത്തിലെഴുതിയതിങ്ങനെയായിരുന്നു:

"ഈ പര്യടനം പത്തൊൻപതുദിവസം നീണ്ടുനിന്നു. അതിനിടയ്ക്ക് അദ്ദേഹം പതിനഞ്ചുയോഗങ്ങളിൽ പ്രസംഗിച്ചു. തന്റെ അസൌകര്യങ്ങളെ വിഗണിച്ച് മി: പിള്ള തന്റെ മാതൃഭൂമിക്ക് വലിയ ഒരു

സേവനമാണ് അനുഷ്ഠിക്കുന്നതു്. കഴിഞ്ഞ പത്തുദിവസങ്ങളായി ഇവിടെ മിയ്ക്കവാറും ധ്രുവപ്രദേശത്തെ കാലാവസ്ഥയാണ്. തണുത്ത കിഴക്കൻ കാററ് ഈ നാട്ടുകാരെപ്പോലും വിഷമിപ്പിക്കുന്നു. ഒരു സ്ഥലത്തു് മി: പിള്ള തീവണ്ടി ആഫീസിൽനിന്നു യോഗസ്ഥലത്തേക്കു് മൂന്നു മൈലും തിരികെ യോഗസ്ഥലത്തുനിന്നു് മൂന്നു മൈലും യാതൊരു വാഹനത്തിൻെറയും സഹായം കൂടാതെ ഹിമപാതമേററുകൊണ്ടു് നടന്നുപോയി. മി: പിള്ളയെപ്പോലെ പ്രവർത്തിക്കുന്ന അര ഡസൻ ആളുകളുണ്ടായിരുന്നെങ്കിൽ എത്ര നന്നായിരിക്കും. പാർലമെൻറിൻെറ അടുത്ത പൊതുതിരഞ്ഞെടുപ്പിൽതന്നെ ഈ സേവനത്തിൻെറ ഫലം തീർച്ചയായും കാണാവുന്നതാണ്."

അന്നു് ബ്രിട്ടീഷ് കാൺഗ്രസ്സ് കമ്മിററിയുടെ ചുമതല വഹിച്ചിരുന്ന രമേശചന്ദ്രദത്ത്, ജി. പി. യുടെ പ്രസംഗപര്യടനത്തിനുശേഷം അദ്ദേഹത്തിനു് ഇപ്രകാരമെഴുതി:

"ഇക്കഴിഞ്ഞ പ്രസംഗപര്യടനത്തിൻെറ മഹനീയമായ വിജയത്തിൽ നിങ്ങളെ അനുമോദിക്കുന്നു. ആ പര്യടനത്തെപ്പററി 'ഇൻഡ്യ'യിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന വിവരണങ്ങൾ നമ്മുടെ നാട്ടുകാർക്കു് പ്രചോദനം നൽകുമെന്നും അങ്ങിനെ പ്രയോജനകരമായ ഈ പ്രവർത്തനം തുടർന്നുകൊണ്ടുപോകാൻ സാധിക്കുമെന്നും ഞാൻ പ്രത്യാശിക്കുന്നു."

ഈ പ്രസംഗപര്യടനത്തിനിടയ്ക്കു് "തെക്കേ ആഫ്രിക്കയിലെ ഇൻഡ്യാക്കാരുടെ അവശതകളെ"പ്പററി ജി. പി. ആവർത്തിച്ചാവർത്തിച്ചു് പരാമർശിച്ചു. അവസരം കിട്ടിയപ്പോഴെല്ലാം അവിടത്തെ അവശസഹോദരങ്ങളുടെ നേർക്കു് കുറച്ചുകൂടി മനുഷ്യത്വത്തോടെ പെരുമാറണമെന്നു് ബ്രിട്ടീഷ് ജനതയോടു് അദ്ദേഹം അഭ്യർത്ഥിച്ചു. ജി. പി. യുടെ ആത്മാർത്ഥതയിലും പ്രവർത്തനസന്നദ്ധതയിലും ഗാന്ധിജിക്കു് വിശ്വാസംവർദ്ധിച്ചു. പ്രമുഖരായഭാരതീയനേതാക്കന്മാരടങ്ങിയ ഒരു നിവേദകസംഘം അന്നു് പുത്രികാരാജ്യങ്ങളുടെ സിക്രട്ടറിയായിരുന്ന ജോസഫ് ചേംബർലെയിനേയും തെക്കേ ആഫ്രിക്കയിലെ ബ്രിട്ടീഷ് ഹൈക്കമ്മീഷണരായിരുന്ന സർ ആൽഫ്രഡ് മിൽനറേയും സന്ദർശിക്കണമെന്നുള്ള നിർദ്ദേശത്തെപ്പററി ഗാന്ധിജി ജി. പി. ക്കു് ഡർബനിൽനിന്നെഴുതിയ കത്താണിതു്:

൧൪, മെർക്കുറിലെയിൻ, ഡർബൻ,
൧൯൦൧, മേയ്, ൧൮.

പ്രിയപ്പെട്ട മി: പിള്ളേ,

തെക്കേ ആഫ്രിക്കയിലെ അവശരായഭാരതീയരുടെ കാര്യത്തിൽ നിങ്ങൾ കാണിക്കുന്ന ആത്മാർത്ഥവും സജീവവുമായ താല്പര്യം ഞങ്ങൾ സന്തോഷത്തോടും കൃതജ്ഞതയോടും കൂടിയാണു് വീക്ഷിക്കുന്നതു്. ഒരു നിവേദക സംഘം സർ ആൽഫ്രഡ് മിൽനറേയും, സാധിക്കുമെങ്കിൽ മി: ചേംബർലെയിനേയും സന്ദർ

ശിച്ചു് തെക്കെആഫ്രിക്കയിലെ ഇൻഡ്യാക്കാരുടെ അവശതകൾ അവരുടെ മുമ്പാകെ സമർപ്പിക്കണമെന്ന നിർദ്ദേശമടങ്ങിയകത്തുകൾ ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സിന്റെ ബ്രിട്ടീഷ് കമ്മിററിക്കും ഈസ്റ്റ് ഇൻഡ്യാ അസോസേഷ്യനും അയക്കുന്നു. ഈ നിവേദകസംഘത്തിന്റെ കാര്യത്തിൽ എല്ലാവർക്കും അനുഭാവമുണ്ടെങ്കിലും അതിന്റെ പ്രവർത്തനങ്ങളെ സഹായിക്കത്തക്കവണ്ണം സമയവും ശ്രദ്ധയും ചിലവഴിക്കുവാൻ കഴിവുള്ളതു് നിങ്ങൾക്കാണെന്നാണു് എന്റെ വിശ്വാസം. ഈ പ്രശ്നത്തിന്റെ സകല വശങ്ങളും നിങ്ങൾക്കു് നല്ലവണ്ണം അറിയുകയും ചെയ്യാം. ഈ സുവർണ്ണാവസരം നഷ്ടപ്പെടാൻ നാം ഇടയാക്കരുതു്. എന്റെ ആശയങ്ങളോടു് യോജിക്കുന്ന പക്ഷം നിങ്ങൾ ഈ കാര്യത്തിൽ താല്പര്യത്തോടുകൂടി പ്രവർത്തിക്കുമെന്നു് ഞാൻ ആശിക്കുന്നു.

ഞാൻ മി: രമേശ് സി. ദത്തിനും എഴുതുന്നുണ്ടു്.

എന്നു് നിങ്ങളുടെ വിശ്വസ്തൻ,
എം. കെ. ഗാന്ധി.

൧൯൦൦, മാർച്ചു് മാസം ഒന്നാംതീയതി ബ്രിട്ടനിൽ വസിച്ചിരുന്ന ഭാരതീയരുടെ ഒരു സമ്മേളനം "ലണ്ടൻ ഇൻഡ്യൻ സൊസൈററി"യുടെ ആഭിമുഖ്യത്തിൽ "വെസ്റ്റ്മിൻസ്റ്റർ ഹാളി"ൽ വച്ചു കൂടി. അന്നു് ദാദാഭായി നവറോജിയുടെ അഭാവത്തിൽ ജി. പി. യാണു് ആദ്ധ്യക്ഷം വഹിച്ചതു്. ഇൻഡ്യ അന്നു്

ഒരു ഭയങ്കര ക്ഷാമത്തിന്റെ പിടിയിൽപെട്ടു നട്ടം തിരിയുകയായിരുന്നു. എന്തെങ്കിലും സത്വരനടപടികളെടുക്കണമെന്നുകാണിച്ചു് ഒരപേക്ഷ പ്രധാനമന്ത്രി സാലിസ്ബറി പ്രഭുവിനു് സമർപ്പിക്കുകയായിരുന്നു പ്രസ്തുത സമ്മേളനത്തിന്റെ ഉദ്ദേശം. ൧൮൯൭-ൽ "ലണ്ടൻ ഇൻഡ്യൻ സൊസൈററി"യുടെ മറെറാരു സമ്മേളനത്തിനു വേണ്ട ഏർപ്പാടുകൾ ചെയ്യുമ്പോൾ അതിന്റെ പ്രവർത്തകസമിതിയിൽ സംബന്ധിക്കണമെന്നാവശ്യപ്പെട്ടുകൊണ്ടു് ദാദാഭായി നവറോജി ജി. പി. യ്ക്കു് ഇപ്രകാരം എഴുതുകയുണ്ടായി:

വാഷിംഗ്ടൻ ഹൗസ്, ൭൨, ആനർലീപാർക്കു്
ലണ്ടൻ എസ്. ഇ. ൧൮൯൭ ഏപ്രിൽ ൧൫.

പ്രിയപ്പെട്ട മി. പിള്ള,

ലണ്ടൻ ഇൻഡ്യൻ സൊസൈററി മേയ് ൨൫-ാം തീയതി ഒരു സമ്മേളനം വിളിച്ചുകൂട്ടുവാൻ നിശ്ചയിച്ചിരിക്കുകയാണു്. വിശദമായ പരിപാടി തീരുമാനിക്കുവാൻ കർമ്മസമിതി അടുത്ത ശനിയാഴ്ച, മൂന്നുമണിക്കു് ബ്രിട്ടീഷ് കമ്മിററിആഫീസിൽ കൂടുന്നതായിരിക്കും. നിങ്ങൾക്കു ഔപചാരികമായ ഒരു ക്ഷണം ലഭിക്കും. ചർച്ചകളിൽ സഹായിക്കുവാൻ നിങ്ങൾകൂടി ഉണ്ടായിരിക്കണമെന്നു് ഞാൻ ആഗ്രഹിക്കുന്നു.

എന്നു്
നിങ്ങളുടെ വിശ്വസ്തൻ,
ദാദാഭായി നവറോജി.

വെസ്റ്റ്മിൻസ്റ്റർ ഹാളിൽവച്ചു നടന്ന ആ സമ്മേളനത്തിൽ ആ “വന്ദ്യവയോധിക”നായിരുന്നു അധ്യക്ഷൻ. അന്ന് ഒരു പ്രധാന പ്രസംഗകനായിരുന്നു ജി. പി. ഇൻഡ്യയിലെ നിയമസഭകളിലും നഗരസഭകളിലും മാറം്ജനങ്ങൾക്ക് കൂടുതൽ പ്രാതിനിധ്യം അനുവദിക്കേണ്ടതിന്റെയും ഇൻഡ്യയിലെ എക്സിക്യൂട്ടീവ് കൗൺസിലുകളിലും ഇംഗ്ലണ്ടിലെ സ്റ്റേററ്സെക്രട്ടറിയുടെ കൗൺസിലിലും ഭാരതീയർക്ക് കൂടുതൽ പ്രവേശനം നല്കേണ്ടതിന്റെയും ആവശ്യത്തെപ്പററി ശക്തിയുക്തമായ ഭാഷയിൽ അദ്ദേഹം വാദിക്കയുണ്ടായി.



## ൯. അവസാനഘട്ടം

ബാരിസ്റ്റർ ബിരുദത്തോടു കൂടി ജി. പി. ൧൮൯൨-ൽ ഇൻഡ്യയിൽ മടങ്ങിയെത്തി. ഇംഗ്ലണ്ടിലും ഇൻഡ്യയിലും വിശ്രമരഹിതമായി പ്രവർത്തിച്ചതിന്റെ ഫലമായി, ഒരു കാലത്തു അരോഗദൃഢഗാത്രനായിരുന്ന ജി. പി. ശിഥിലമായ ആരോഗ്യത്തോടു കൂടിയാണു് ഇൻഡ്യയിൽ മടങ്ങിയെത്തിയതു്. അദ്ദേഹം നേരെ മദിരാശിയിലേക്കു പോയി. പക്ഷേ തിരുവിതാംകൂറിലേക്കു മടങ്ങി പരിപൂർണ്ണമായി വിശ്രമിക്കണമെന്നു് ഡോക്ടറന്മാർ നിർബ്ബന്ധിച്ചതുകൊണ്ടു് അദ്ദേഹം അവിടെ അധികം താമസിച്ചില്ല.

തിരുവിതാംകൂർ ജി. പി. യെ സഹർഷം സ്വീകരിച്ചു. കൊല്ലത്തെ സ്വീകരണയോഗത്തിൽ ആയിരക്കണക്കിനു് ആളുകൾ തടിച്ചുകൂടി. പക്ഷേ ആറുമാസത്തിനുശേഷം ആ നഗരത്തിൽ വച്ചുതന്നെ ആ വന്ദ്യപുരുഷന്റെ ഭൗതികാവശിഷ്ടങ്ങളുടെ അന്ത്യവിശ്രമസ്ഥാനത്തേക്കുള്ള യാത്രയിൽ പങ്കെടുക്കേണ്ടിവരുമെന്നു് അവരാരും അന്നു തെല്ലുപോലും സംശയിച്ചിരുന്നില്ല.

തിരുവനന്തപുരത്തെ പൌരമുഖ്യന്മാരിൽ ഒരാളായിരുന്ന വേദാദ്രീശ മുതലിയാരുടെ അദ്ധ്യക്ഷതയിൽ കൂടിയ വമ്പിച്ച പൊതുയോഗത്തിൽ വച്ചു് ജി. പി. ക്കു ഒരു ഗംഭീര സ്വീകരണം നൽകപ്പെട്ടു. തിരുവനന്തപുരത്തെത്തി അധികം കഴിയുന്നതിനു മുമ്പുതന്നെ തിരുവിതാംകൂർ ഹൈക്കോടതിയിലെ ഒരു അഭിഭാഷക

നായി അദ്ദേഹം സ്വന്തമെടുത്തു. ആ അവസരത്തിൽ മദ്രാസ്സിലെ ക്രൗൺപ്രാസിക്യൂട്ടറായിരുന്ന ജോൺ ആഡംസ്, ജി. പി. ക്ക് വിജയമാശംസിച്ചുകൊണ്ടു് ഇപ്രകാരമെഴുതി:

"ഒരു പത്രപ്രവർത്തകനും പൗരനുമെന്ന നിലയ്ക്കു് മദിരാശിയിൽ അങ്ങു് സമാർജ്ജിച്ചിട്ടുള്ള പ്രശസ്തി വർദ്ധിപ്പിക്കുന്നതിനു് അങ്ങു് ഇപ്പോൾ സ്വീകരിക്കുന്ന അഭിഭാഷകവൃത്തി സഹായകമാകുമെന്നു് ഞാൻ പ്രത്യാശിക്കുന്നു. ഒരു അവസരം ലഭിച്ചാൽ അതു് പാഴാക്കുന്ന ആളല്ല അങ്ങു്. എന്നെപ്പോലെതന്നെ, സാധാരണയിൽനിന്നു് വ്യത്യസ്തമായി, ജീവിതത്തിന്റെ ഉത്തരാർദ്ധത്തിലാണു് അങ്ങും നിയമം ഒരു ഉപവൃത്തിയായി സ്വീകരിക്കുന്നതു്. പക്ഷേ അങ്ങയുടെ കഴിവുകളും ഉത്സാഹവും സകല പ്രതിബന്ധങ്ങളേയും തട്ടിനീക്കുമെന്നു് എനിക്കുറപ്പുണ്ടു്."

മഹാരാജാവുതിരുമനസ്സുകൊണ്ടു് തിരുവിതാംകൂർ സർക്കാർസർവ്വീസിൽ ഉയർന്ന ഒരു സ്ഥാനത്തേക്കു് ജി. പി. യെ കല്പിച്ചു് ക്ഷണിക്കാനിടയുണ്ടെന്ന ഒരു വാർത്ത, ജി. പി. തിരുവിതാംകൂറിൽ മടങ്ങിയെത്തുന്നതിനു മുമ്പുതന്നെ, പ്രചരിച്ചിരുന്നു. തിരുവിതാംകൂറുകാരനായ ഒരു സ്നേഹിതൻ ബർമ്മായിൽനിന്നു് ഈ വാർത്തയെപ്പററി ജി. പി. യ്ക്കു് എഴുതിയപ്പോൾ അദ്ദേഹം അയച്ച മറുപടിയിൽ ഇപ്രകാരം കുറിച്ചിരുന്നു:

“എൻെറ ഉദ്യോഗസ്വീകരണത്തെപ്പററിയാണെങ്കിൽ അങ്ങിനെ ഒരു ദാനവുമായി ഇതുവരെ ആരും എന്നെ സമീപിച്ചിട്ടില്ലാത്ത സ്ഥിതിക്കു് അതിനെപ്പററി പറയേണ്ട ആവശ്യംതന്നെയില്ല. പക്ഷേ ഒരു ഉദ്യോഗം സ്വീകരിക്കുന്നതിനേക്കാൾ കൂടുതൽ എൻെറ സേവനം എൻെറ നാട്ടുകാർക്കു് പ്രയോജനപ്പെടുത്താവുന്നതു് ഒരു അനുദ്യോഗസ്ഥനായിരുന്നാലല്ലേ? വക്കീൽ പണിയിൽ സാമാന്യം ഒരു നല്ല നില എനിക്കു് കിട്ടിയാൽ ഉദ്യോഗങ്ങൾ എന്നെ വ്യാമോഹിപ്പിക്കുമെന്നു തോന്നുന്നില്ല.”



ജി. പി. തിരുവനന്തപുരത്തു വന്നു് അധികം കഴിയുന്നതിനുമുമ്പുതന്നെ അദ്ദേഹത്തിനു ഒരു ഉദ്യോഗം ദാനംചെയ്യപ്പെട്ടു. പക്ഷേ അതു് വളരെ സൗമ്യമായ ഭാഷയിൽ അദ്ദേഹം നിരാകരിക്കയാണുണ്ടായതു്.

അഭിഭാഷകവൃത്തിയിൽ ജി. പി. വളരെ വേഗത്തിൽ ഉയർന്നു്, തിരുവനന്തപുരത്തെ അഭിഭാഷകന്മാരുടെയിടയിൽ ഗണനീയനായ ഒരു വ്യക്തിയായിത്തീർന്നു. പക്ഷേ കാര്യബഹുലമായിരുന്ന ആ ജീവിതം നിത്യശാന്തിയിൽ വിലയം പ്രാപിക്കാനുള്ള സന്ദർഭം സമീപിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹത്തിൻെറ ആരോഗ്യം ക്ഷയോന്മുഖമായി, അല്പനാളുകൾക്കുള്ളിൽ അദ്ദേഹം ശയ്യാവലംബിയുമായി. രോഗം കുറച്ചു് അപകടകരമായേക്കുമെന്നു തോന്നിയപ്പോൾ അദ്ദേഹത്തെ കൊല്ലത്തേക്കു മാററി. അദ്ദേഹത്തിൻെറ ഒരു

സുഹൃത്തും പ്രസിദ്ധ ഭിഷഗ്വരനുമായിരുന്ന ദിവാൻ ബഹദൂർ ഡാക്ടർ പീററർലക്ഷ്മണൻ തൻെറവസതിയിൽ പാർപ്പിച്ച്, അന്നു സാദ്ധ്യമായിരുന്നതിൽ ഏററവും മികച്ച രീതിയിലുള്ള വൈദ്യസഹായം അദ്ദേഹത്തിനു നൽകി.

ജി. പി. യുടെ അവസാനദിവസങ്ങളിൽപോലും അദ്ദേഹം തൻെറ ആദർശങ്ങളിൽനിന്നു വ്യതിചലിക്കുവാൻ തയ്യാറില്ലായിരുന്നു. അദ്ദേഹത്തിന് ആഹാരത്തിനു രുചിതീരെ ഇല്ലാതായപ്പോൾ ഒരൗൺസ് ബ്രാൻഡി കടിച്ചാൽ ഗുണം കിട്ടിയേക്കുമെന്ന് അദ്ദേഹത്തിൻെറ സ്യാലനായ എസ്. കെ. നായർ വിചാരിച്ചു. പക്ഷേ ഔൺസുഗ്ലാസിൽ ബ്രാൻഡിയുമായി അടുത്തുചെന്ന എസ്. കെ. നായരുടെ നേരെ ജ്വലിക്കുന്ന കണ്ണുകളോടെ തിരിഞ്ഞു് "ശപ്തമായ ആ ഔഷധം" കഴിക്കുന്നതിനേക്കാൾ മരിക്കുന്നതാണ് തനിക്ക് ഇഷ്ടമെന്ന് അദ്ദേഹം പറഞ്ഞു.

൧൯൦൩ മേയ് മാസം ൨൧-ാംതീയതി ആ ദീപം പൊലിഞ്ഞു. മുപ്പത്തിഒൻപതാമത്തെ വയസ്സിൽ ആ യോദ്ധാവു് അന്ത്യനിദ്രയെ പ്രാപിച്ചു. തൻെറ നാട്ടിനും നാട്ടാർക്കുംവേണ്ടി അർപ്പിച്ചിരുന്ന ആ ജീവിതം രാജ്യത്തെ മുഴുവൻ അളവററ ദുഃഖത്തിലാഴ്ത്തിക്കൊണ്ടു് അവസാനിച്ചു. പത്രങ്ങളും വ്യക്തികളും സംഘടനകളും ആ നഷ്ടത്തിൽ വിലപിച്ചു. "മാതൃരാജ്യത്തിനു് അമൂല്യസേവനങ്ങളർപ്പിച്ചിട്ടുള്ള വിഖ്യാതവ്യക്തനും സമുജ്ജ്വലധീമാനുമായ ഒരു സന്താനമാണ് മി. പര

മേശചരൻപിള്ളയുടെ ചരമംനിമിത്തം നഷ്ടപ്പെട്ടതു്" എന്നാണു് ബാംബയിലെ "നേററീവ് ഒപ്പീനിയൻ" അഭിപ്രായപ്പെട്ടതു്. അന്നു ഭാരതത്തിലെ നിരവധി പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ട കുറിപ്പുകളിൽ ചിലതു മാത്രം മതി ആ നഷ്ടം ഭാരതം എങ്ങനെ വീക്ഷിച്ചു എന്നു അറിയുവാൻ:

"അദ്ദേഹത്തിൻെറ ചരമം രാജ്യത്തിനു് ഒരു വമ്പിച്ച നഷ്ടമാണു്."

("ഹിന്ദു", മദിരാശി.

"ഭാരതത്തിലെ ഇരുൾനിറഞ്ഞ അന്തരീക്ഷത്തിൽ ഒളിവിതറിയിരുന്ന മറെറാരു കനകതാരംകൂടി പൊലിഞ്ഞുപോയി."

("ട്രിബ്യൂൺ", ലാഹോർ.)

"ഈ മരണം യഥാർത്ഥത്തിൽ ദേശത്തിനു സംഭവിച്ച ഒരു അത്യാഹിതമാണു്. ഇൻഡ്യയിലെ രാഷ്ട്രീയരംഗത്തും സാഹിത്യരംഗത്തും പ്രകാശം ചൊരിഞ്ഞിരുന്ന ഒരു ജ്യോതിഷ്പ്രകാണ്ഡം അപ്രത്യക്ഷമായി. രാജ്യമാകെ ഒരു ഇരുൾ വ്യാപിച്ചുകഴിഞ്ഞു."

("വെസ്റ്റ്കോസ്റ്റ്സ്പെക്റ്റേറർ", കോഴിക്കോട്.)

"കുറെ കൊല്ലങ്ങളായി ഒരു ലേഖകനെന്ന നിലയിൽ അദ്ദേഹം പ്രദർശിപ്പിച്ചിരുന്ന തൻേറടവും ആത്മാർത്ഥതയും തെല്ലെങ്കിലും അറിഞ്ഞിട്ടുള്ളവർക്കെ

ല്ലാം അദ്ദേഹത്തിന്റെ മരണം ഒരു മഹാനഷ്ടമായി തോന്നാതിരിക്കയില്ല."

("ജാം-എ-ജാംഷെഡ്," ബാംബെ.)

"ഈ അവസരത്തിൽ ഇങ്ങനെയൊരു പുത്രന്റെ നഷ്ടം സഹിക്കുവാനുള്ള കഴിവു് ഭാരതമാതാവിനില്ല. പക്ഷേ നിയതിയുടെ ഗതി അമേയമാണു്."

("അഡ്വോക്കേററ് അഫ് ലക്ക്നോ")

അങ്ങനെ സംഭവബഹുലമായ ആ ജീവിതം അകാലത്തിൽ അവസാനിച്ചു. ഏർഡ്ലീ നോർട്ടൻ പതിനഞ്ചുകൊല്ലങ്ങൾക്കുശേഷം തന്റെ "സ്മരണകളി"ൽ ജി. പി. യെപ്പററി അനുസ്മരിച്ചിരിക്കുന്ന വാക്കുകൾ ശ്രദ്ധേയങ്ങളാണു്:

"ധീരവും നിസ്വാർത്ഥവുമായ ഒരു ജീവിതമാണു് അദ്ദേഹത്തോടുകൂടി അവസാനിച്ചതു്. സ്വകൃത്യനിർവ്വഹണത്തിൽനിന്നും സാമുദായികഭീഷണികൾകൊണ്ടോ ഔദ്യോഗികപ്രലോഭനങ്ങൾകൊണ്ടോ വ്യതിചലിപ്പിക്കാൻ സാധിക്കാത്ത ഒരു ധീരപുരുഷനായിരുന്നു അദ്ദേഹം."

ആ കാല്പാടുകൾ നമ്മുടെ സ്മരണമണ്ഡലത്തിൽ അനശ്വരമുദ്രകൾ പതിയ്ക്കട്ടെ!

---

VIDYA VILASAM PRESS, TVM.

# അനുബന്ധങ്ങൾ

## അനുബന്ധം ൧

"കേരളീയൻ" ഇംഗ്ലീഷിൽ എഴുതിയ "തിരുവിതാംകൂറിലെ രാഷ്ട്രീയ പ്രക്ഷോഭണത്തിന്റെ ജനയിതാവ്: ജി. പരമേശ്വരൻ പിള്ള" എന്ന ഗ്രന്ഥത്തെപ്പറ്റി പല പ്രമുഖ വ്യക്തികളും പത്രങ്ങളും പ്രകടിപ്പിച്ച അഭിപ്രായങ്ങളിൽ ചിലതാണ് താഴെ ചേർത്തിരിക്കുന്നത്.

റാവുബഹദൂർ ജി. ശങ്കരപ്പിള്ള, (റിട്ട: ഹൈക്കോടതി ജഡ്ജി, തിരുവിതാംകൂർ):

"മഹാനും നിസ്തുലനുമായ ജി. പി-യെപ്പറ്റിയുള്ള മനോഹരമായ ഒരു ലഘുഗ്രന്ഥമാണിത്......... ഈ സുന്ദരസൃഷ്ടിക്ക് 'കേരളീയൻ' തികച്ചും അനുമോദനാർഹനാണ്. ഇത് പ്രതിപാദ്യവിഷയത്തിന് അനുയോജ്യമായ ഒരു കൃതിതന്നെയാണ്. വസ്തുതകൾ അനതിവിസ്തരമായി, വ്യക്തമായി, ആകർഷകമായി, അതിശയോക്തിയുടെ സ്പർശമില്ലാതെ കറതിന്ന ഇംഗ്ലീഷിൽ പ്രതിപാദിച്ചിട്ടുണ്ട്...........ഇതിൽ പ്രദർശിപ്പിച്ചിരിക്കുന്ന ചിത്രങ്ങൾ യാഥാർത്ഥ്യങ്ങളുടെ തനിപ്പകർപ്പാണെന്നു നിസ്സംശയം പറയാം. അനന്തരകാലങ്ങളിൽ വലുപ്പത്തിലും ശക്തിയിലും വളരെ വളർന്ന്, അഖിലഭാരതപ്രസ്ഥാനങ്ങളുടെ പിന്തുണയോടുകൂടി ലക്ഷ്യത്തിലെത്താൻപോകുന്ന ഒരു ജനകീയപ്രസ്ഥാനം തിരുവിതാംകൂറിൽ ആരംഭിച്ച പ്രശസ്തനും പ്രഥമഗണനീയനുമായ ഒരു വ്യക്തിയാണ് ഈ സ്മാരകഗ്രന്ഥത്തിലെ നായകൻ. സകലരുടേയും ശ്രദ്ധ ഇന്നത്തെ ജനകീയ നേതാക്കന്മാരിലേയ്ക്കു തിരിഞ്ഞിരിക്കുന്ന ഈ ആനന്ദവേളയിൽ, ആരുടെ ധൈര്യത്തിലും രാജ്യസ്നേഹത്തിലും ആത്മത്യാഗത്തിലും അടിയുറച്ച് തിരുവിതാംകൂറിലെ ജനകീയപ്രസ്ഥാനം ഉടലെടുത്തുവോ, ആ മഹാനെപ്പറ്റി നാം കൃതജ്ഞതാപുരസ്സരം സ്മരിക്കുന്നത് കേവലം ഔചിത്യദീക്ഷ മാത്രമായിരിക്കും. പരിപാവനമായ ആ കർത്തവ്യം വഞ്ചിനാട്ടുകാരെ ഓർമ്മിപ്പിക്കുവാൻ ഈ ലഘുഗ്രന്ഥം പര്യാപ്തമാണ്. അങ്ങനെ ഇത് അതിപ്രധാനമായ ഒരു ഉദ്ദേശത്തോടുകൂടിയ ഒരു കാലോചിതപ്രസിദ്ധീകരണമാണ്."

രാജശ്രീ. എം. രാജരാജവർമ്മ അവർകൾ:

"നിങ്ങളുടെ ലഘുഗ്രന്ഥം എന്റെ സ്മരണകളെ തട്ടിയുണർത്തി കാലം അതിവേഗം കുതിച്ചു പായുകയാണെന്നു് എനിക്കു തോന്നി. പ്രിയപ്പെട്ട ജി. പി-യുടെ കാലം കഴിഞ്ഞു, നാം വളരെയധികം മുന്നോട്ടു പോയിട്ടുണ്ടു്. ഇന്നു വികാരത്തിന്റെ ചൂടുപിടിച്ച ഒരു അന്തരീക്ഷത്തിലാണു നാം ജീവിക്കുന്നതു്. അധഃസ്ഥിതന്റെ നില നന്നാക്കി, അങ്ങനെ സാമൂഹ്യവ്യവസ്ഥിതിയിൽ ഒരു പരിവർത്തനം ഉണ്ടാക്കുവാനുള്ള പ്രവർത്തനങ്ങൾക്കു് ബീജാവാപം ചെയ്ത മഹത്വം അദ്ദേഹത്തിന്റേതായിരുന്നു"

ഷെവലിയർ റാവുബഹദൂർ ഏ. എം. മുത്തുനായകം, കെ. എസ്. ജി. (റിട്ട: ഹൈക്കോടതി ജഡ്ജി, തിരുവിതാംകൂർ):

"ഈ ഗ്രന്ഥത്തിന്റെ ആദ്യ ഭാഗങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന പല സംഭവങ്ങളും ഞാൻ ഇന്നും ഓർക്കുന്നു. വിശദമായ പ്രതിപാദനം കൊണ്ടു് എന്റെ ഓർമ്മ ഒന്നു പുതുക്കുവാൻ സാധിച്ചു. ജി. പി. തിരുവനന്തപുരം വിട്ടതിനു ശേഷം അദ്ദേഹത്തിന്റെ മദ്രാസിലെ ജീവിതകാലത്തു് എനിക്കു് അദ്ദേഹവുമായി നേരിട്ടുള്ള സമ്പർക്കമൊന്നുമില്ലായിരുന്നു. പക്ഷെ ഒരു പത്രപ്രവർത്തകനെന്ന നിലയ്ക്കുള്ള അദ്ദേഹത്തിന്റെ ശോഭനജീവിതം ഞാൻ വലിയ താല്പര്യത്തോടുകൂടി വീക്ഷിച്ചുകൊണ്ടാണിരുന്നതു്.........ഈ പുസ്തകത്തിൽ ഒരുഭാഗത്തു് 'ഒരു അഭിഭാഷകനെന്ന നിലയിൽ ജി. പി. വളരെ വേഗത്തിൽ ഉയന്നു്, ചുരുങ്ങിയ കാലത്തിനുള്ളിൽ അദ്ദേഹം ബാറിലെ പ്രാമുഖ്യമർഹിക്കുന്ന ഒരു വ്യക്തിയായിത്തീർന്നു, എന്നു പറഞ്ഞിരിക്കുന്നതിൽ അശേഷം അതിശയോക്തിയില്ല."

സദസ്യതിലകൻ ററി. കെ. വേലുപ്പിള്ള അവർകൾ:

"എത്ര ആനന്ദപ്രദമായ ഒരു ഗ്രന്ഥം! വസ്തുതകൾ തിരഞ്ഞെടുക്കുന്നതിലും ആകർഷകമായി പ്രതിപാദിക്കുന്നതിലും തികഞ്ഞ ഔചിത്യം തെളിഞ്ഞു കാണുന്നുണ്ടു്. മഹാനായ ഒരു വ്യക്തിയുടെ ജീവിതത്തിലെ ചില വശങ്ങൾ മനോഹരമായി പ്രകാശിപ്പിക്കുന്ന ഈ ലഘുഗ്രന്ഥത്തിൽനിന്നു വളരെയധികം പഠിക്കുവാനുണ്ടു്........

ഒരിക്കലെങ്കിലും അദ്ദേഹത്തെ ഒന്നു കാണുകയോ, അദ്ദേഹത്തിന്റെ തൂലികാവിലാസം ആസ്വദിക്കുകയോ ചെയ്തിട്ടുള്ളവർക്ക് ആ വ്യക്തിപ്രഭാവം മറക്കുവാൻ സാദ്ധ്യമല്ല. ആധുനിക യുഗത്തിലെ ഏററവും മഹാന്മാരായ വ്യക്തികൾ ജി. പി-യെ അറിഞ്ഞു് ആദരിക്കുകയും സ്നേഹിക്കുകയും ചെയ്തതിൽ അത്ഭുതമില്ല. നമ്മുടെ ആദർശങ്ങൾ അതിവേഗത്തിൽ മാറിക്കൊണ്ടിരിക്കുകയാണ്. പക്ഷേ സ്വഭാവശുദ്ധിയേയും സംസ്കാരത്തെയും രാജ്യസ്നേഹത്തെയും അഭിനന്ദിക്കുവാൻ ദൈവദത്തമായി നമുക്കുള്ള കഴിവ് ബാഹ്യമായ മാററങ്ങളെ അതിജീവിക്കും.

അതെ, ജി. പി. തിരുവിതാംകൂറിലെ രാഷ്ട്രീയപ്രക്ഷോഭണത്തിന്റെ ജനയിതാവായിരുന്നു. ഇവിടെ മാത്രമല്ല, സഹ്യാദ്രിക്കപ്പുറത്തും അതിന്റെ അസ്ഥിവാരം അദ്ദേഹം ഉറപ്പായും വെടിപ്പായും പടുത്തുകെട്ടി. തന്റെ നാട്ടുകാരിൽ ഉറങ്ങിക്കിടന്നിരുന്ന രാജ്യസ്നേഹത്തെ സജീവമാക്കുവാനുള്ള കഴിവു് അദ്ദേഹത്തിനുണ്ടായിരുന്നു. യൗവ്വനത്തിന്റെ തികവിൽ നമ്മുടെ ഇടയ്ക്കുനിന്നു് അദ്ദേഹം അപഹൃതനായിട്ട് നാല്പത്തിയഞ്ചു വർഷങ്ങളായി. പക്ഷേ ഇന്നും, എന്നും, മാസ്മരശക്തിയുള്ളതാണ് ആ നാമം. ആ സ്മരണയെ നിലനിർത്തുവാൻ ഈ ലഘുഗ്രന്ഥം ഉപകരിക്കുമെന്നുള്ളതു് സന്തോഷപ്രദമാണ്."

മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകൾ:

"പ്രമുഖനായ ആ ദക്ഷിണേന്ത്യൻ പ്രചാരകന്റെ മഹത്തും ഉജ്ജ്വലവുമായ സ്മരണയുടെ മുമ്പിൽ കാലോചിതമായ ഒരു ബഹുമാനപ്രകടനമാണ് ഇതു്. മി. ജി. പരമേശ്വരൻപിള്ള തിരുവിതാംകൂറിലെ രാഷ്ട്രീയപ്രക്ഷോഭണത്തിന്റെ ജനയിതാവു മാത്രമല്ലായിരുന്നു. അദ്ദേഹം മററു പലതുംകൂടിയായിരുന്നു. നിങ്ങൾ എഴുതിക്കൊണ്ടിരിക്കുന്ന പൂർണ്ണമായ ജീവചരിത്രം പ്രസിദ്ധീകൃതമാകുമ്പോൾ ഭാരതീയ ജനത സമുത്സുകമായ താത്പര്യത്തോടുകൂടി അതു വായിക്കുമെന്നുള്ളതിനു സംശയമില്ല. ഒരു രാഷ്ട്രീയപ്രക്ഷോഭകന്റെ ജീവിതം പൂവിരിച്ചതല്ലാതിരുന്ന ആ കാലത്തു്, ഭാരതത്തിലെ പൊതുജനാഭിപ്രായം രൂപവത്കരിക്കുന്നതിൽ വിദൂരസ്ഥയായ തിരുവിതാംകൂറിനു ഗണ്യമായ ഒരു സ്ഥാനം ഉണ്ടായിരുന്നു എന്നു കാണിക്കുവാൻ അങ്ങനെ ഒരു പ്രസിദ്ധീകരണം ആവശ്യമാണ്."

ശ്രീ. കെ. നാരായണൻ പണ്ടാല, (റിട്ട: ചീഫ് സെക്രട്ടറി, തിരുവിതാംകൂർ):

"ക്ഷീണിച്ചുവരുന്ന ദേഹസ്ഥിതിയും അതിലും പരിക്ഷീണമായ കാഴ്ചയുംകൊണ്ടു് ഈയിടെയായി ഞാൻ അധികം വായിക്കാറില്ല. പക്ഷേ ഈ ലഘുഗ്രന്ഥം ഒരേ ഇരിപ്പിൽ മുഴുവൻ വായിച്ചുതീർക്കത്തക്ക വിധം അതു് അത്ര രസകരമായി തോന്നി.........ജി. പി.യുടെ മഹാജ്യോതിസ്സിൻ മുമ്പിൽ വെറും ജ്യോതിശ്ശകലങ്ങളായി തോന്നുന്ന പലരേയും ഇന്നു് ആരാദ്ധ്യപുരുഷന്മാരായി കൊണ്ടാടാറുണ്ടു്. ജി. പി-യുടേതുപോലെ അത്ര ഹ്രസ്വവും, അതേ സമയത്തു് വമ്പിച്ച നേട്ടങ്ങൾകൊണ്ടു നിറഞ്ഞതും ആയ ഒരു ജീവിതത്തിന്റെ സ്മരണ എന്നെന്നും നിലനിർത്തണം. സമ്പൂർണ്ണമായ ഒരു ജീവചരിത്രം പ്രസിദ്ധീകൃതമായാൽ അദ്ദേഹത്തിനു് അനുയോജ്യമായ ഒരു സ്മാരകം സ്ഥാപിക്കുവാൻ യഥാർത്ഥമായ ദേശഭക്തിയാൽ പ്രേരിതരായ പൊതുജനങ്ങൾ മുമ്പോട്ടു വരുമെന്നുള്ളതു് നിസ്സന്ദേഹമാണു്."

ഇരട്ടകവിഅരശ്ശു റ്റി. ലക്ഷ്മണൻപിള്ള:

"മി. ജി. പരമേശ്വരൻപിള്ള യഥാർത്ഥത്തിൽ തിരുവിതാംകൂറിലെ രാഷ്ട്രീയപ്രക്ഷോഭണത്തിന്റെ ജനയിതാവായിരുന്നു. എന്നുമാത്രമല്ല, ഇന്ത്യയുടെ രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയുമായി അടുത്ത സമ്പർക്കം പുലർത്തിയിരുന്ന ഒരു മഹാ വ്യക്തിയുംകൂടിയായിരുന്നു. തിരുവിതാംകൂറിൽ ഉണ്ടായിട്ടുള്ളതിൽ ഏററവും വലിയ മഹാന്മാരിൽ ഒരാളുടെ ജീവിതത്തിലെ പ്രധാന ഭാഗങ്ങൾ ഈ ഗ്രന്ഥത്തിൽ വളരെ ചുരുങ്ങിയ തോതിലാണെങ്കിലും പ്രതിപാദിച്ചിട്ടുണ്ടു്."

ശ്രീ. ആർ. വാസുദേവൻപിള്ള, നെയ്യാററിൻകര:

"തിരുവിതാംകൂറിലെ ഏററവും വലിയ ആ രാജ്യസ്നേഹിയെ—അല്ല, ഭാരതത്തിലെതന്നെ ഏററവും വലിയ മഹാന്മാരിൽ ഒരാളായ ആ മഹാത്മാവിനെ—ആരാധിക്കുന്നവരിൽ ഒരാളാണു ഞാൻ. ഉപശ്രവകാരികളായ വിവിധ ഘടകങ്ങൾ ഈ രാജ്യത്തെ രാഷ്ട്രീയപ്രക്ഷോഭണത്തിന്റെ ജനകത്വത്തിനു് അവകാശവാദം പുറപ്പെടുവിക്കുകയും തിരുവിതാംകൂർ ആ ശ്രേഷ്ഠനായ രാജ്യസ്നേഹിയെ മറക്കുകയും

വിഗണിക്കുകയും ചെയ്യുന്ന ഈ അവസരത്തിൽ മനോഹരമായ ഈ പ്രസിദ്ധീകരണത്തിന് താങ്കളേയും രാധ്-ഇന്ദ് പ്രസിദ്ധീകരണങ്ങളേയും ഞാൻ അനുമോദിക്കുന്നു."

ഡാക്ടർ ജി. രാമൻപിള്ള :

"ജീവിതം അതിന്റെ അത്യുച്ചകോടിയിൽ എത്തിയപ്പോൾ ജി. പി നമ്മെ വിട്ടുപിരിഞ്ഞു. അദ്ദേഹം തന്റെ പങ്കിൽ കൂടുതൽ നിർവ്വഹിച്ചു. പഴമയുടെ മുമ്പിൽ മൂകരായി കിഴടങ്ങിയിരുന്ന നമ്മെ അദ്ദേഹം തട്ടിയുണർത്തി. നമ്മെ അഭിമാനം കൊള്ളിക്കുന്ന ഭാരതീയ ദേശാഭിമാനികളുടെ ഇടയ്ക്കു് അതിപ്രധാനമായ ഒരു സ്ഥാനമാണ് അദ്ദേഹം അലങ്കരിക്കുന്നതു്."

പ്രൊഫസർ ആർ. ശ്രീനിവാസൻ:

"ഒരു പ്രമുഖവ്യക്തിയുടെ ജീവിതചിത്രീകരണം ലളിതമായ ഭാഷയിലും അഭികാമ്യമായ രീതിയിലും ഈ ലഘുഗ്രന്ഥത്തിൽ സാധിച്ചിട്ടുണ്ട്. ഏതൊരു വ്യക്തിക്കും ന്യായമായി അഭിമാനിക്കത്തക്ക ഇത്രയധികം നേട്ടങ്ങൾ ഇത്ര ചുരുങ്ങിയ ഒരു കാലത്തിനുള്ളിൽ ഒതുക്കിവച്ച ആ പുത്രനെപ്പററി വഞ്ചിമാതാവിന് യഥാർത്ഥത്തിൽ അഭിമാനിക്കാം. ഈ പുസ്തകം മുഴുവനും വായിച്ചുതീർന്നതിനുശേഷമേ അതു താഴെവയ്ക്കുവാൻ എനിക്കു സാധിച്ചുള്ളു; അതു് അത്ര രസകരമായിരുന്നു. തിരുവിതാംകൂറുകാരനായ ഓരോ യുവാവും അഥവാ, ഓരോ തിരുവിതാംകൂറുകാരനും ഇതു വായിക്കേണ്ടതാണ്."

പ്രൊഫസർ പി. ജി. സഹസ്രനാമയ്യർ, റിട്ട: പ്രിൻസിപ്പാൾ, ആർട്ട്സ് കാളേജ്, തിരുവനന്തപുരം :

"ഇതു് എത്രയും ഭംഗിയായി രചിക്കപ്പെട്ടിട്ടുള്ള ഒരു പുസ്തകം തന്നെ. ഇരുപതാം നൂററാണ്ടിന്റെ ദ്വിതീയപാദത്തിൽ ഉണ്ടായിട്ടുള്ള ലഘുജീവചരിത്ര പരമ്പരയിൽ അഗ്രിമസ്ഥാനമുള്ള ഒരു ഗ്രന്ഥമാണിതു്. ......ഞാൻ മദ്രാസ് പ്രസിഡൻസി കാളേജിൽ വിദ്യാർത്ഥിയായിരുന്ന കാലത്തു് ജി. പി. മദ്രാസിൽ സർവ്വത്ര ആകർഷണകേന്ദ്രമായ ഒരു നാമമായിരുന്നു......ജി. പി. ജനിച്ച പരിപാവനമായ നാട്ടിൽനിന്നു

വന്നവനാണ് താൻ എന്ന അഭിമാനത്താൽ അക്കാലം ഓരോ മലയാളിവിദ്യാർത്ഥിയും പുളകംപൂണ്ടിരുന്നു.”

ഫ്രീ ഇൻഡ്യാ, മദ്രാസ്, (൧൯൪൯ ഫെബ്രുവരി ൨൦):

“പരേതനായ ജി. പരമേശ്വരൻപിള്ളയുടെ ഈ ജീവചരിത്രസംഗ്രഹം പത്തൊൻപതാം നൂററാണ്ടിന്റെ അവസാനഘട്ടത്തിലെ സാമുദായികവും രാഷ്ട്രീയവുമായ വ്യവസ്ഥിതിയെ നമ്മുടെ മുമ്പിൽ പുനസ്സംവിധാനം ചെയ്യുകയും തിരുവിതാംകൂറുകാരുടെ രാഷ്ട്രീയപ്രബുദ്ധതയ്ക്കു മി: പിള്ളയോടുള്ള കടപ്പാട് എത്രമാത്രമെന്നു വ്യക്തമാക്കുകയും ചെയ്യുന്നു. തിരുവിതാംകൂറിലെ ദുർഭരണം ലോകസമക്ഷം തുറന്നുകാണിക്കുകയും ഭാരതത്തിന്റെ മുഴുവൻ ശ്രദ്ധ ആ സംസ്ഥാനത്തിൽ കേന്ദ്രീകരിപ്പിക്കുകയും ചെയ്ത ഒരു പ്രക്ഷോഭകാരിയായിരുന്നു അദ്ദേഹം. അദ്ദേഹം മർദ്ദിതരുടെ അവകാശങ്ങൾക്കുവേണ്ടി നിലകൊള്ളുകയും മർദ്ദകരെ വർഗ്ഗഭേദമെന്യേ നിഷ്ഠുരം വിമർശിക്കുകയും ചെയ്തിരുന്ന ‘മദ്രാസ് സ്റ്റാൻഡാർഡിന്റെ’ പത്രാധിപരായിരുന്നു. തന്റെ പ്രവൃത്തികൊണ്ട് അന്നത്തെ പ്രമുഖ കോൺഗ്രസ്സ് നേതാക്കന്മാരുടെ അതിരററ പ്രശംസയാർജ്ജിച്ച ഒരു തികഞ്ഞ കോൺഗ്രസ്സ് പ്രവർത്തകനായിരുന്നു അദ്ദേഹം. തിരുവിതാംകൂറിലെ നിശ്ചലമായിരുന്ന അന്തരീക്ഷത്തിൽ ചില ചലനങ്ങൾ സൃഷ്ടിച്ചതു മി: പിള്ളയായിരുന്നു. അദ്ദേഹത്തിന്റെ പ്രവൃത്തികൾ ഇപ്പോൾ ഫലിച്ചുതുടങ്ങി. അതുകൊണ്ട് ഈ ഗ്രന്ഥകാരൻ അദ്ദേഹത്തെ ‘തിരുവിതാംകൂറിലെ രാഷ്ട്രീയപ്രക്ഷോഭണത്തിന്റെ ജനയിതാവ്” എന്നു ചിത്രീകരിച്ചിരിക്കുന്നതു ഉചിതമായിരിക്കുന്നു.”

ലീഡർ, അലഹബാദ്, (൧൯൪൯ മാർച്ച് ൨൧):

“സർ സി. പി. രാമസ്വാമിഅയ്യർ സംസ്ഥാനം വിട്ടുപോവുകയും സംസ്ഥാനം ഇന്ത്യൻ ഡോമിനിയനിൽ ചേരുകയും ചെയ്തതോടുകൂടി തിരുവിതാംകൂറിൽ രാഷ്ട്രീയപ്രക്ഷോഭണത്തിനു സ്ഥാനമില്ലാതെ ആയിട്ടുണ്ട്. എങ്കിലും ഈ ഗ്രന്ഥത്തിന്റെ ആകർഷകത്വത്തിന് അതുകൊണ്ട് ഒരു കോട്ടവും തട്ടിയിട്ടില്ല. ജി. പരമേശ്വരൻപിള്ള തിരുവിതാംകൂറിലെ രാഷ്ട്രീയപ്രക്ഷോഭണത്തിന് അസ്ഥിവാരം പടുത്തതു്

എങ്ങനെയായിരുന്നു എന്ന് അദ്ദേഹത്തിന്റെ ജീവിതത്തിലെ സംഭവങ്ങൾ നമുക്കു കാണിച്ചുതരുന്നു. അദ്ദേഹം ഒരു വിദ്യാർത്ഥിയായിരുന്നപ്പോൾതന്നെ ഗുപ്തനാമധേയത്തിൽ ലേഖനങ്ങളെഴുതി നാട്ടുകാരുടെ രാഷ്ട്രീയബോധത്തെ തട്ടിയുണർത്തി. 'തിരുവിതാംകൂർ തിരുവിതാംകൂറുകാർക്ക്'' എന്ന അവകാശവാദവുമായി മുന്നോട്ടുവന്നതിന് അദ്ദേഹം വിദ്യാലയത്തിൽനിന്നും ബഹിഷ്കൃതനായി. ജി. പി. സംസ്ഥാനത്തിലെ ജനങ്ങളുടെ ശ്രദ്ധയെ അവരുടെ അവശതകളിലേക്കു കേന്ദ്രീകരിക്കുകയും അവർക്ക് അവരുടെ മൌലികങ്ങളായ അവകാശങ്ങളെപ്പററിയും ചുമതലകളെപ്പററിയും വ്യക്തമായ ബോധമുണ്ടാക്കുവാൻ അവിശ്രമം പരിശ്രമിക്കുകയും ചെയ്തിട്ടുണ്ടെന്ന് പല തിരുവിതാംകൂറുകാരും കൃതജ്ഞതാപുരസ്സരം സ്മരിക്കുന്നുണ്ട്. തിരുവിതാംകൂറിന്റെ ഈ ശ്രേഷ്ഠസന്താനം സുശക്തങ്ങളായ ലേഖനങ്ങൾകൊണ്ടും ഉജ്ജ്വലങ്ങളായ ലഘുലേഖകൾ കൊണ്ടും അവരുടെ ഉന്നമനത്തിനായി ദേശാഭിമാനികളെ പ്രവർത്തനോന്മുഖരാക്കിയതെങ്ങിനെയെന്നു പ്രതിപാദിക്കുന്ന ഈ ഗ്രന്ഥം അത്യധികം രസകരമായിട്ടുണ്ട്.''

കോയമ്പത്തൂർ ടൈംസ്, (൧൯൩൨ മാർച്ച് ൧൩):

''തിരുവിതാംകൂറിലെ പൊതുജനപ്രസ്ഥാനത്തിന്റെ ജനയിതാവും ഏററവും പ്രിയപ്പെട്ട ദേശഭക്തനുമായിരുന്ന ജി. പരമേശ്വരൻ പിള്ളയുടെ ഒരു ചുരുങ്ങിയ ജീവചരിത്രമാണിതു്............ഈ ഗ്രന്ഥം അനർഘമാണു്. വായിച്ചുതുടങ്ങിയാൽ മുഴുവനാക്കാതെ നിർത്തുകയില്ല.''

ദി ഇൻഡ്യൻ റീഡേഴ്സ് ഡൈജസ്റ്റ്, ബാംബേ, (൧൯൩൨ മാർച്ച്):

''ഭാരതീയ പത്രപ്രവർത്തനചരിത്രത്തിലെ ആദ്യനായകന്മാരിലൊരാളായിരുന്നു ജി. പരമേശ്വരൻപിള്ള. 'മദ്രാസ് സ്റ്റാൻഡാർഡു'മായുള്ള അദ്ദേഹത്തിന്റെ ബന്ധം പത്രലോകം സ്നേഹത്തോടും ബഹുമാനത്തോടും സ്മരിക്കും.''

കേരളകൌമുദി, (൧൯൩൨ ഫെബ്രുവരി ൮):

''പരേതനായ ശ്രീമാൻ ജി. പരമേശ്വരൻപിള്ളയുടെ ഒരു ചുരുങ്ങിയ ജീവചരിത്രമാണു് ഈ ഗ്രന്ഥം. വളരെ ഋജുവും പ്രസന്നവു

മായ ഇംഗ്ലീഷ് ശൈലിയിൽ രചിച്ചിരിക്കുന്ന ഈ ലഘുഗ്രന്ഥം തിരുവിതാംകൂറുകാരുടെ ശ്രദ്ധയ്ക്കു സവിശേഷം പാത്രീഭവിക്കേണ്ട ഒന്നാണ്. ഇന്നുള്ള നമ്മുടെ സകല രാഷ്ട്രീയപ്രബുദ്ധതയ്ക്കും ബീജാവാപംചെയ്ത ശ്രീമാൻ ജി. പി. യുടെ ജീവചരിത്രവും സ്വഭാവവും മനസ്സിലാക്കുന്നതു് രാഷ്ട്രീയമായും, ചരിത്രപരമായും വളരെ ആവശ്യവുമാണ്. സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ളയ്ക്കു വളരെ മുമ്പു തന്നെ ഇന്നാട്ടിൽ രാഷ്ട്രീയപ്രബുദ്ധതയും ദീർഘവീക്ഷണവുമുള്ള ഒരു ഉജ്ജ്വലപ്രഭാവൻ ജീവിച്ചിരുന്നുവെന്നുള്ള കാര്യം ഇന്നത്തെ ലോകം ഇനിയും മനസ്സിലാക്കേണ്ടതായിട്ടാണിരിക്കുന്നതു്. തിരുവിതാംകൂറിലെ സർക്കാർ സർവീസു മിക്കവാറും മറുനാട്ടുകാരുടെ കുത്തകയായിരുന്ന അക്കാലത്തു്, ഏകശാസനാധികാരികളായിക്കഴിഞ്ഞ വിദേശിയരായ ദിവാൻജീമാരുടെ തോന്നിയവാസങ്ങൾക്കു് ഒരു അങ്കുശവും ശല്യവുമായിട്ടാണ് ജി. പി. യുടെ രാഷ്ട്രീയജീവിതം ആരംഭിക്കുന്നതു്. എന്നാൽ വ്യക്തിവിരോധത്തിനിടം കൊടുക്കാതെ ആ പ്രക്ഷോഭണം എത്ര ശക്തിയായിത്തന്നെ ജി. പി. നയിച്ചിരുന്നുവെന്നുള്ളതു് ആ പ്രക്ഷോഭണത്തിന്റെ പരിണതഫലമായി ഉടലെടുത്ത തിരുവിതാംകൂർ മെമ്മോറിയൽ തന്നെ സാക്ഷ്യം വഹിക്കുന്നുണ്ടു് 'തിരുവിതാംകൂർ തിരുവിതാംകൂറുകാർക്കു" എന്നു പത്തൊൻപതാംനൂറ്റാണ്ടിന്റെ അന്ത്യത്തിൽ ജി. പി. ആരംഭിച്ച പ്രക്ഷോഭണം ഇനിയും സാധിക്കേണ്ടതായിട്ടാണിരിക്കുന്നതു്. സ്വന്തം പ്രയത്നം കൊണ്ടു് ഇന്ത്യയിലെ തദാനീന്തന രാഷ്ട്രമീമാംസകരിൽ അത്യുന്നതമായ ഒരു സ്ഥാനം കരസ്ഥമാക്കിയ ജി. പി.യെ തിരുവിതാംകൂർ ഇനിയും മനസ്സിലാക്കേണ്ടിയിരിക്കുന്നു. ജി. പി.യുടെ സവിസ്തരമായ ഒരു ജീവചരിത്രഗ്രന്ഥം അദ്ദേഹത്തിന്റെ പുത്രനായ ശ്രീമാൻ ജി. പി. ശേഖർ എഴുതിക്കൊണ്ടിരിക്കുന്നുവെന്നു പ്രസ്തുത ഗ്രന്ഥത്തിൽ ഒരു കുറിപ്പുകാണുന്നതു് ആശ്വാസകരമാണ്......

"ഈ മഹാന്റെ ജീവചരിത്രം സമഗ്രമായി എഴുതേണ്ടതു് രാജ്യത്തിന്റെ ഒരു ആവശ്യമാണ്. ഈ ലഘുഗ്രന്ഥം മലയാളത്തിലേയ്ക്കു വിവർത്തനം ചെയ്യുന്നതു് ഉചിതമായ ഒരു കൃത്യമായിരിക്കും."

സ്വതന്ത്രകാഹളം, (൧൧൨൨ കുംഭം ൧൭):

"തിരുവിതാംകൂറിനു് എന്നെന്നും അഭിമാനംകൊള്ളാവുന്ന ഒരു പ്രശസ്തവ്യക്തിയുടെ, 'ബാരിസ്റ്റർ ജി. പി. യുടെ' ഹ്രസ്വമെങ്കിലും

സംഭവബഹുലമായ ജീവിതത്തെപ്പററി 'കേരളിയൻ' ഇംഗ്ലീഷിൽ എഴുതിയിട്ടുള്ള ഒരു ചെറിയ ജീവചരിത്രഗ്രന്ഥമാണ് ഇതു്.

"രാഷ്ട്രീയമായ ജ്ഞാനവും ഉൽബുദ്ധതയും തിരുവിതാംകൂറിൽ മാത്രമല്ല ഇന്ത്യയിൽതന്നെ വളരെ വിരളമായിരുന്ന ഒരു കാലത്തു് എൺപത്തിനാലുസംവത്സരങ്ങൾക്കുമുമ്പു്, തിരുവിതാംകൂറിൽ ജനിച്ചു് സ്വന്തം സാമർത്ഥ്യവും ധീരതയും കൊണ്ടു് ഇൻഡ്യയിൽ മാത്രമല്ല അന്തർരാഷ്ട്രീയമണ്ഡലങ്ങളിൽപോലും തന്റെ ജയക്കൊടി നാട്ടിയ ഒരു രാഷ്ട്രീയപ്രവർത്തകനായിരുന്നു മി: ജി. പരമേശ്വരൻപിള്ള.

"ഗാന്ധിജിയുടെ ദക്ഷിണാഫ്രിക്കൻ സമരത്തിനു് ജി. പി. നൽകിയിട്ടുള്ള വിലയേറിയ സഹായസഹകരണങ്ങളെപ്പററി മഹാത്മജി അദ്ദേഹത്തിന്റെ ആത്മകഥാകഥനത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. മുപ്പത്തിയെട്ടൻപതുവർഷംമാത്രം നീണ്ടുനിന്ന ആ ജീവിതം ഇന്ത്യയിലെ അന്നത്തെ രാഷ്ട്രീയമണ്ഡലത്തിൽ വൻപിച്ചസ്വാധീനം ചെലുത്തിയിരുന്നതായി കാണാം.

"അനർഹരായ അനവധി വിദേശികളെ തിരുവിതാംകൂർ സർവ്വീസിൽ കുത്തിച്ചെലുത്തുക മുതലായി അന്നത്തെ ഗവമെന്റു കൈക്കൊണ്ടിരുന്ന ദുർന്നയങ്ങളെ നിശിതമായി വിമർശിച്ചുകൊണ്ടുള്ള ലേഖനങ്ങൾ എഴുതിയതിനു് അദ്ദേഹത്തെ അന്നു കാളേജിൽനിന്നു ബഹിഷ്കരിച്ചു. അതിനുശേഷം മദ്രാസിലാണു് അദ്ദേഹം തന്റെ വിദ്യാലയജീവിതം തുടർന്നതു്. ദിവാൻ രാമയ്യങ്കാരുടെ പ്രതികാരദാഹം അവിടെയും അദ്ദേഹത്തെ അലട്ടി. പ്രയാസപ്രചുരങ്ങളായ പരീക്ഷണഘട്ടങ്ങളിൽ അദ്ദേഹത്തിന്റെ കാലുകൾ പതറിയിട്ടില്ല; പിന്നോട്ടു വലിഞ്ഞിട്ടുമില്ല.

" 'മദ്രാസ് മെയിൽ,' 'മദ്രാസ് സ്റ്റാൻഡാർഡു' മുതലായ പത്രങ്ങളുടെ പത്രാധിപരായും അദ്ദേഹം പ്രശസ്തമായ സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. മഹാത്മാഗാന്ധി, ആനന്ദമോഹൻബോസ്, ദാദാഭായി നവ

റോംജി. ഡാ: പി. സി റേ തുടങ്ങിയ അന്നത്തെ ഒന്നാംകിട രാഷ്ട്റിയ നേതാക്കന്മാർ ജി. പി-യ്ക്കയച്ചിട്ടുള്ള ചില കത്തുകരം ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്. അന്നത്തെ പൊതുകാര്യജീവിതമണ്ഡലത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന സ്ഥാനം എന്തായിരുന്നു എന്ന് ആ കത്തുകരം തെളിയിക്കുന്നു. വിപ്ലവകാരിയായ ഒരു രാഷ്ട്റീയ പ്രവർത്തകൻ, അഭിജ്ഞനും നിർഭയനുമായ ഒരു പത്രപ്രവർത്തകൻ സൂക്ഷ്മദൃക്കായ ഒരു നിശിത നിരൂപകൻ എന്നീ നിലകളിൽ നിസ്തുല്യമായ രാജ്യസേവനം ജി. പി നിർവഹിച്ചിട്ടുണ്ട്.

"ഏതാണ്ട് ഒരു ഇംഗ്ലീഷ്കാരനെപ്പോലെതന്നെ ഇംഗ്ലീഷ്ഭാഷ കൈകാര്യംചെയ്യാൻകഴിവുള്ള കൈകളാണ് ഈ ഗ്രന്ഥകർത്താവായ കേരളീയനുള്ളതെന്നു നിസ്സംശയം പറയാം. ഒരു ജീവചരിത്രഗ്രന്ഥത്തിന് അവശ്യം ഉണ്ടായിരിക്കേണ്ട ഗുണഗണങ്ങരം ഈ ഗ്രന്ഥത്തിൽ ഗണ്യമായി കാണാത്തതു് പുസ്തകം ചെറുതായതുകൊണ്ടാണെന്നു സമാധാനിക്കാം.

"ഇത്ര വലിയ ഒരു മഹാപുരുഷന്റെ ജീവചരിത്രം മലയാളത്തിൽതന്നെ കൂടുതൽ വിപുലമായ തോതിൽ എഴുതി പ്രസിദ്ധീകരിക്കാൻ കഴിവുള്ള കൈകരം മുന്നോട്ടുവരണമെന്ന് ഈ സന്ദർഭത്തിൽ ചൂണ്ടിക്കാണിക്കാൻ ആഗ്രഹിക്കുന്നു."

മലയാളരാജ്യം (ഫ്രബ്രുവരി-മാർച്ച് ൨൨)

"......കൗമാരപ്രായം കഴിഞ്ഞ ഒരു വിദ്യാർത്ഥിയായിരുന്നകാലം മുതൽ കേവലം ൩൯-ാമത്തെ വയസ്സിൽ പരലോകപ്രാപ്തനാകുന്നതുവരെയുള്ള ഹ്രസ്വകാലത്തിനുള്ളിൽ ബഹുവിധ മണ്ഡലങ്ങളിൽ ജി. പി. അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങളേയും സാഹസങ്ങളേയും കാര്യസ്ഥം കൗതുകമുള്ള ഈ പുസ്തകത്തിൽ ഏററവും ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്. ഇതു വായിച്ചു കഴിയുമ്പോരം അദ്ദേഹത്തെപ്പററി കൂടുതൽ അറിയുവാൻ കഴിയുന്നില്ലല്ലോ എന്നൊരു മനഃസ്താപം വായനക്കാർക്ക്

ഉണ്ടായേക്കാം. എന്നാൽ ഗ്രന്ഥത്തിൽ ഒരു ഭാഗത്തു ചേർത്തിരിക്കുന്ന ഒരു കുറിപ്പ് ഈ ഖേദം പരിഹരിക്കുന്നതാണ്. എന്തെന്നാൽ ജി. പി-യുടെ പുത്രൻ ജി. പി. ശേഖരുടെ വിദഗ്ദ്ധമായ തൂലിക സ്വപിതാവിന്റെ ബൃഹത്തായ ഒരു ജീവചരിത്രം രചിക്കുന്നതിൽ ഏർപ്പെട്ടിരിക്കുകയാണെന്ന് അതിൽ പ്രസ്താവിക്കുന്നുണ്ട്.

"ജി. പി-ക്കു മുമ്പും തിരുവിതാംകൂറിൽ രാഷ്ട്രീയപ്രക്ഷോഭകർ ഉണ്ടായിട്ടുണ്ട്- വേലുത്തമ്പി ദളവാ അവരിൽ അഗ്രഗണ്യനത്രെ. എന്നാൽ ആധുനികരീതിയിലും അർത്ഥത്തിലും ഉള്ള ഒരു പ്രക്ഷോഭണത്തിന്റെ ആരംഭം ഇട്ടതു് ജി. പി തന്നെയാണെന്ന് അഭിപ്രായപ്പെടുന്നതിൽ തെറ്റില്ല. രാജ്യത്തിലെ ഉദ്യോഗസ്ഥദുഷ്പ്രഭുത്വത്തെയും ഉത്തരവാദിത്വശൂന്യതയേയും വിദേശീയാധിപത്യത്തേയും മററു പല വിധ അനീതികളേയും, അക്രമങ്ങളേയും അദ്ദേഹം എതിർത്തു പോരാടി. അദ്ദേഹം ആരംഭിച്ച ആ പ്രക്ഷോഭണം ഇന്നിതാ ഉത്തരവാദിത്വഭരണപ്രാപ്തിയോടെ ഫലപ്രദമായി എന്നു കാണുന്നതിൽ അദ്ദേഹത്തിന്റെ ആത്മാവ് തീർച്ചയായും കൃതാർത്ഥതയാർന്നിരിക്കണം."

ഇൻഡ്യൻ എക്സ്പ്രസ്സ്, (മദ്രാസ്, ഏപ്രിൽ ൧൧, ൧൯൪൮)

---

"തിരുവിതാംകൂറിൽ പ്രായപൂർത്തിവോട്ടവകാശം നടപ്പിലാക്കിയിരിക്കുന്ന ഈ ഘട്ടത്തിൽ മിക്കവാറും വിസ്മൃതകോടിയിൽ പെട്ടിരുന്ന പ്രസ്തുത രാഷ്ട്രീയപ്രക്ഷോഭകാരിയുടെ ജീവചരിത്രം മുഖേന അദ്ദേഹത്തെക്കുറിച്ചുള്ള സ്മരണകൾ തിരുവിതാംകൂറിലെ യുവഹൃദയങ്ങളിൽ സജീവമാക്കുവാൻ പ്രസാധകന്മാർ ചെയ്തിരിക്കുന്ന ശ്രമം സമുചിതം തന്നെ. തന്റെ ജീവിതചര്യയുടെ പ്രാരംഭദശയിൽ നമുക്കു രാഷ്ട്രീയ സംസ്കാരബോധം നൽകുവാൻ ശ്രമിക്കുക മാത്രമല്ല, ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സുമായി ഒത്തൊരുമിച്ചു പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകത അദ്ദേഹം മനസ്സിലാക്കുകയും ചെയ്തിരുന്നു. ഇൻഡ്യായെക്കുറിച്ചു ബ്രിട്ടീഷ്കാർക്കു് അക്കാലത്തുണ്ടായിരുന്ന ഭീമമായ അജ്ഞത നീക്കംചെയ്യത്തക്കവിധം അവർക്കു ഭാരതീയകാര്യങ്ങളിൽ വേണ്ടുന്ന ബോധനം നൽകേണ്ടതാണെന്നുള്ള വസ്തുത അദ്ദേഹ

ത്തിന് ബോദ്ധ്യമായിരുന്നു. തിരുവിതാംകൂറിലെ രാഷ്ട്രീയ പ്രക്ഷോഭണത്തിന്റെ ചരിത്രം ഇനിയും രേഖപ്പെടുത്തേണ്ടതായിരിക്കുന്നതേയുള്ളൂ. ജി. പി.-യുടെ ഈ ജീവചരിത്രസംഗ്രഹംകൊണ്ട് ഒരു നവസരണി തെളിക്കുന്ന ഈ പ്രസാധകർ അക്കാര്യം വേണ്ടുംവിധം നിർവ്വഹിച്ചാൽ കൊള്ളാം."

സൺഡേ ടൈംസ്, മദ്രാസ് (ഏപ്രിൽ ൪, ൧൯൪൯)

"അറുപത്തിയാറു സംവത്സരം മുൻപേതന്നെ തിരുവിതാംകൂറിലെ പൗരാവലിയുടെ രാഷ്ട്രീയബോധം തട്ടിയുണർത്തിയ ഒരു മഹാപുരുഷന്റെ ജീവചരിത്രം പ്രസിദ്ധീകരിച്ച പ്രസാധകന്മാരോട് തിരുവിതാംകൂർ ജനത കടപ്പെട്ടിരിക്കുന്നു. ഒരു വിദ്യാർത്ഥി, രാഷ്ട്രീയയോദ്ധാവ്, ലേഖകൻ, പത്രപ്രവർത്തകൻ എന്നീ വിവിധ നിലകളിലും അദ്ദേഹം നയിച്ച പ്രശസ്ത ജീവിതത്തിന്റെ ജാജ്വല്യമാനങ്ങളായ അവസ്ഥാന്തരങ്ങളെ ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുണ്ട്."

മൈസിൻഡ്യാ, ബാംഗ്ളൂർ, (ഏപ്രിൽ ൨൦, ൧൯൪൯)

"ജി. പി. പിള്ള അദ്ദേഹത്തിന്റെ ജീവിതദശയിൽ തിരുവിതാംകൂർ രാജ്യത്ത് രാഷ്ട്രീയ പ്രക്ഷോഭണവും മദ്രാസിൽ കാൺഗ്രസ് പ്രസ്ഥാനവും, പത്രപ്രവർത്തനവും, ലണ്ടനിൽ ഭാരത രാഷ്ട്രീയപ്രക്ഷോഭണവും നയിക്കുക എന്ന പ്രാധാന്യമേറിയ കൃത്യം നിർവ്വഹിച്ചിട്ടുണ്ട്. തികച്ചും പ്രശംസാർഹവും സ്വാതന്ത്ര്യശക്തവുമായിരുന്നു അദ്ദേഹത്തിന്റെ ദിനചര്യ. അദ്ദേഹം ഒരു ഒന്നാംകിട പത്രപ്രവർത്തകനായിരുന്നുവെന്നുള്ളതിനു മററു തെളിവുകൾ ആവശ്യമില്ല. അദ്ദേഹത്തിന്റെ ഭാഷാരീതി കമനീയവും ആനന്ദദായകവുമായിരുന്നു എന്നു ഈ ഗ്രന്ഥത്തിൽ നിർദ്ധാരിതങ്ങളായ ലേഖനങ്ങൾ തെളിയിക്കുന്നുണ്ട്. അദ്ദേഹം ജീവചരിത്രത്തിനു പററിയ ഒരു നായകൻ തന്നെയാണ്. അതുകൊണ്ടും ഈ ഗ്രന്ഥത്തിന്റെ പ്രസാധനം സമുചിതം തന്നെയാണ്."

